

PATRON SAINT

# മലങ്കരസഭ

## മാസിക

1991 നവംബർ
ലക്കം 11 പുസ്തകം 46

1991



മെത്രാപ്പോലീത്താമാരായി ഉയർത്തപ്പെട്ട ഏഴു തിരുമേനിമാർ സ്ഥാനാരോഹണത്തെത്തുടർന്നു് ഭക്തജനങ്ങളെ അംശവടി ഉയർത്തി ആശീർവദിക്കുന്നു. പ. കാതോലിക്കാബാവായാണ്് മധ്യത്തിൽ.







പുതിയതായി നിയമിക്കപ്പെട്ട കോട്ടയം ഡിസ്ട്രിക്ട് കലക്ടർ ശ്രീ. സാജൻ പീറ്റർ പ. മത്ത്യൂസ് പ്രഥമൻ ബാവായെ സന്ദർശിച്ചപ്പോൾ. പ. മാർത്തോമ്മാ മത്ത്യൂസ് ദ്വിതീയൻ ബാവാ കലക്ടറെ പരിചയപ്പെടുത്തുന്നു.



കാതോലിക്കാബാവായുടെ അദ്ധ്യക്ഷതയിൽ വേങ്ങൂർ കാതോലിക്കേറ്റ് സെൻററിൽവച്ചു നടന്ന സ്ലീബാദാസസമൂഹ വാർഷികസമ്മേളനം നിയമസഭാ സ്പീക്കർ ശ്രീ. പി.പി. തങ്കച്ചൻ ഉത്ഘാടനം ചെയ്യുന്നു. സമൂഹാദ്ധ്യക്ഷൻ യൗസേബിയോസ് മെത്രാപ്പോലീത്താ, അങ്കമാലി മെത്രാസനാധിപൻ തെയോഫിലോസ് തിരുമേനി, സെക്രട്ടറി ററി. വി. പീലിപ്പോസ് കോറെപ്പിസ്കോപ്പാ എന്നിവർ സമീപം.

ആനുകാലികം








# മലങ്കരസഭ

1991 നവംബർ



"MALANKARA SABHA"
Devalokam P. O.
Kottayam-686 038
Kerala S. India
Phone: 8499

രൂപകല്പന—
ജോയ്സ്, തോട്ടയ്ക്കാട്

# സുവർണ്ണ വചനങ്ങൾ

## പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ

ശുശ്രൂഷിപ്പാനും അനേകർക്കുവേണ്ടി ജീവനെ കൊടുക്കുവാനുമാണ് ക്രിസ്തു നമ്മെ പഠിപ്പിച്ചതെന്ന സത്യം വിസ്മരിക്കരുത്.

* * *

ധനത്തേക്കാൾ പ്രധാനം ധർമ്മമാണ്. ധർമ്മനിഷ്ഠയും സത്യസന്ധതയും സേവനസന്നദ്ധതയുമുള്ള സമൂഹത്തെ പരിശീലിപ്പിക്കുന്നതിൽ വനിതകൾക്കു മുഖ്യ പങ്കുവഹിക്കുവാനുണ്ട്.

* * *

യേശുക്രിസ്തു ഉപദേശിച്ചുതന്ന ധാർമ്മികമൂല്യങ്ങൾ സ്വന്ത ജീവിതത്തിലൂടെ മററുള്ളവരിലേക്ക് സംവേദനം നടത്തുമ്പോഴേ ക്രൈസ്തവനായ ഒരു വിദ്യാർത്ഥിയുടെ ദൗത്യം പൂർണ്ണമാകുന്നുള്ളു.

* * *

ദൈവത്തിൽ അടിയുറച്ചു വിശ്വസിച്ചു മുന്നോട്ടു പോകുന്നവരുടെ ദേവാലയങ്ങളിലേ ശാന്തിയും സമാധാനവും ഉണ്ടാവു.

* * *

നമ്മുടെ തിരുമേനിമാരും ജനങ്ങളും തമ്മിലുള്ള ബന്ധം അപ്പനും മക്കളും തമ്മിലുള്ള ബന്ധമാണ്.

* * *

ദൈവവും മനുഷ്യനും തമ്മിലുള്ള അഭേദ്യമായ ഒരു ബന്ധമാണ് ഒരുമയാണ് ഏകത്വമാണ് യേശുക്രിസ്തുവിൽ കാണുന്നത്. ഈ ഏകത്വമാണ് ക്രിസ്ത്യാനികളായ നമ്മളേവരും കരസ്ഥമാക്കേണ്ടത്.

* * *

വിശ്വാസത്തിലേക്കുള്ള ഐക്യം സഭകളെ കൂട്ടായ്മയിലേക്കും നയിക്കും. വിശ്വാസമാകുന്ന അടിസ്ഥാനഘടകത്തിലാണു സഭകൾ നയിക്കപ്പെടേണ്ടത്. ദൈവാരൂപിയിൽ സഭകൾ പരസ്പരം മനസിലാക്കുകയും അംഗീകരിക്കുകയും തങ്ങളിലെ കുറവുകളും തിന്മകളും ദുരീകരിക്കുകയും വേണം.

* * *

മാനേജിംഗ് കമ്മററിയുടെ പ്രവർത്തനങ്ങൾ എല്ലാംതന്നെ സഭയുടെ അന്തസ് കാത്തു സൂക്ഷിക്കുന്നതും സമൂഹത്തിൻെറ നന്മയെ ലക്ഷ്യമാക്കിയുള്ളതും ആയിരിക്കേണ്ടതാണ്.

* * *

[പ. ബാവാ തിരുമേനിയുടെ പ്രസംഗങ്ങളിൽനിന്നും എടുത്ത സൂക്തങ്ങൾ]

# പത്രാധിപക്കുറിപ്പ്

## മലങ്കരസഭയും മലയാളഭാഷയും

മലയാളഭാഷാഗദ്യത്തിന്റെ വികാസ പരിണാമങ്ങളിൽ മലങ്കരസഭയ്ക്ക് നിർണ്ണായക പങ്കുണ്ടായിരുന്നു. സുറിയാനി ലിപിയിൽ എഴുതപ്പെട്ട മലയാള ഗദ്യമാതൃകകളെ (കർസോനി) ക്കുറിച്ച് മലങ്കരസഭാംഗമായ ഫാദർ ജോസഫ് ചീരൻ ഭാഷാപോഷിണി (ഓഗസ്റ്റ്–സെപ്റ്റംബർ, 1991) യിൽ എഴുതിയ ലേഖനം ശ്രദ്ധയമാണ്. കർസോനിയിലെ ഗദ്യപ്രയോഗങ്ങൾ പിൽക്കാല മലയാള ഗദ്യത്തിന്റെ മുന്നോടിയായിരുന്നു. എന്നാൽ ഇവിടെ എടുത്തുപറയുവാൻ ആഗ്രഹിക്കുന്നത് മറ്റൊരു കാര്യമാണ്. മലയാളലിപിയിൽ തന്നെയുള്ള ആദ്യഗദ്യപരിശ്രമങ്ങൾക്കും മലങ്കരസഭയുടെ സാഹിത്യകൃതികൾ നിർണ്ണായക പങ്കു വഹിച്ചിട്ടുണ്ട്. ഈ സാഹിത്യകൃതികൾ മിക്കതും ആരാധനാക്രമങ്ങളായിരുന്നു എന്നതുകൊണ്ട് പ്രസ്തുത പങ്കിന്റെ ശോഭ നഷ്ടപ്പെടുമെന്നു തോന്നുന്നില്ല.

പന്ത്രണ്ടാം നൂറ്റാണ്ടുമുതൽ (മണിപ്രവാളത്തിന്റെ സുവർണ്ണകാലം) പതിനെട്ടാം നൂറ്റാണ്ടുവരെയുള്ള കേരളചരിത്രം പരിശോധിച്ചാൽ മലങ്കര നസ്രാണികൾ ഒഴിച്ച് മറ്റെല്ലാവരും തന്നെ താഴെപ്പറയുന്ന സാമൂഹ്യവും ഭാഷാപരവുമായ ഊരാക്കുടുക്കിലായിരുന്നുവെന്നു കാണാം: (1) ജാതിവ്യവസ്ഥിതിമൂലം സംജാതമായ, അമിത സംസ്കൃത പ്രതിപത്തി–കാവ്യങ്ങളിലും ചമ്പുക്കളിലും ഇതു വ്യക്തം– (2) വരേണ്യവർഗ്ഗത്തിന് നടനവും കാവ്യവും കൂടുതൽ പ്രിയങ്കരമായിരുന്നതുമൂലം ഗദ്യശാഖയ്ക്കനുഭവപ്പെട്ട അവഗണന. എന്നാൽ മലങ്കരനസ്രാണികൾക്ക് ജാതിപരമായും, സാമ്പത്തികമായും പ്രത്യേക പദവിയുണ്ടായിരുന്നതുകൊണ്ട് അവരുടെയിടയിലെ ഭാഷാപരിശ്രമങ്ങൾ നിർബാധം തുടർന്നു. ഈ ഭാഷാപരിശ്രമങ്ങളുടെ പ്രത്യേകതകൾ പ്രധാനമായും രണ്ടെണ്ണമായിരുന്നുവെന്നു തോന്നുന്നു: (1) ആരാധനാജീവിതവുമായുള്ള ബന്ധം. (2) സാമാന്യജനങ്ങളുടെയിടയിലെ ആശയസംവേദനത്തിന് പ്രാധാന്യം–പണ്ഡിതസദസിലെ ചർച്ചയെക്കാളും സാമാന്യജനത്തിന് പ്രബോധനം നൽകുന്ന ഗദ്യരൂപങ്ങൾ ഉടലെടുത്തു. ഈ ഗദ്യരൂപങ്ങളാണ് പിൽക്കാല മലയാളഗദ്യത്തിന് അടിത്തറ പാകിയത്. മലയാളഗദ്യശാഖയ്ക്ക് 'ആത്മപോഷിണി'യും, പുലിക്കോട്ടിൽ ശെമ്മാശനും ഒക്കെ എത്രമാത്രം പോഷണം നൽകിയെന്ന് പലരും വേണ്ടവിധം മനസിലാക്കിയിട്ടില്ല. 'മലയാള മനോരമ'യുടെയും 'ഭാഷാപോഷിണി'യുടെയും പങ്കൊഴിച്ച്, മലങ്കരസഭയ്ക്ക് മലയാളഗദ്യവളർച്ചയിലുള്ള പങ്കിനെക്കുറിച്ച് സമഗ്രമായ ഗവേഷണം ഇനിയും നടന്നിട്ടില്ല. സഭാപരമായ ഉപയോഗത്തിൽ ആദ്യമായി കടന്നുവന്ന പല പദങ്ങളും ശൈലികളും പിൽക്കാലത്ത് മലയാളഗദ്യത്തിന്റെ പൊതുപൈതൃകത്തിലുൾപ്പെട്ടു.

ഇന്നത്തെ സ്ഥിതി, പക്ഷേ, ഒരു വിരോധാഭാസമാണ്. ഇന്ന് സഭയുടെ ആരാധനാഭാഷയിലും, പള്ളികളിലെ പ്രസംഗഭാഷയിലും, ഈ ലേഖകനടക്കമുള്ള പലരുടെയും എഴുത്തുഭാഷയിലും, മലയാളത്തിന് ദശകങ്ങൾക്കുമുമ്പുള്ള അവസ്ഥയാണുള്ളത്. ഭാഷയുടെ ആധുനിക ഉപയോഗമുറകളും, ശൈലികളും പരിചയിച്ച ഒരാൾ ഒരു പള്ളിയിലെ ആരാധനയും പ്രസംഗവും ഒക്കെ ശ്രദ്ധിച്ചുകഴിഞ്ഞ് പറഞ്ഞത് 'മലയാളഭാഷയുടെ ഒരു മ്യൂസിയത്തിൽ നിന്നിറങ്ങുന്ന പ്രതീതി' എന്നാണ്.

ഒരു കാലത്ത് ഭാഷാപരമായി നടുനായകത്വം വഹിച്ചവർ ഇന്ന് പ്രാകൃതന്മാരായി മുദ്രകുത്തപ്പെട്ടിരിക്കുന്നുവെന്നോ? നമ്മുടെ ആരാധനാസാഹിത്യം ഭാഷാപരമായി നവീകരിക്കപ്പെടേണ്ട കാലം കഴിഞ്ഞിരിക്കുന്നു. 'ആദ്ധ്യാത്മിക' മേഖലയിലെ വക്താക്കൾ 'സെക്കുലർ' മേഖലയോട് ഭാഷാപരമായി സജീവബന്ധം പുലർത്തേണ്ടിയിരിക്കുന്നു.

ജെ. കെ.




# സുവിശേഷദീപ്തി

ഫാ. ഡോ. ജേക്കബ് ചെറിയാൻ,
മൗണ്ട് താബോർ ദയറാ

## കൂദോശ്ഈത്തോ ഞായർ (നവംബർ 3)

സുവിശേഷപാഠം വി. മത്തായി 16: 13–23
(താരതമ്യപഠനം. വി. മർക്കോ. 8: 27–38;
വി. ലൂക്കോ. 9: 18–27)

സഭയെ ശുദ്ധീകരിക്കുന്നത് ദൈവമാണ്. ശുദ്ധീകരണമില്ലാതെ ഒരുവനും ദൈവത്തെ കാണുന്നതിനോ അറിയുന്നതിനോ കഴിയുന്നില്ല. സമാഗമനകൂടാരവും ബലിപീഠവും, പുരോഹിതകുലവും താൻ ശുദ്ധീകരിക്കുന്നു. താൻ യിസ്രായേലിനെ ശുദ്ധീകരിച്ച് അവരുടെ മദ്ധ്യെ വസിക്കുകയും അവർക്കു ദൈവമായിരിക്കുകയും ചെയ്യും (പുറ. 29: 44–45).

കേസറിയ ഫിലിപ്പിയിൽവച്ചാണ് യേശുവിനെ 'മശിഹാ' എന്ന് ശിഷ്യന്മാർ തിരിച്ചറിയുന്നത്. ശിഷ്യസമൂഹത്തിനുവേണ്ടി മഹാപ്രഖ്യാപനം നടത്തിയത് വി. പത്രോസാണ്. കനാന്റെ വടക്കേ കോണിലുള്ള ഒരു ഒഴിഞ്ഞ സ്ഥലത്താണ് ഗുരുവും ശിഷ്യന്മാരും ഒത്തുചേർന്ന ആ 'കുടുംബസമ്മേളനം' നടന്നത്. ഇത്തരം വേളകളിൽ ഗുരുസന്നിധി ശിഷ്യർക്ക് പാഠശാലയായി മാറിയിരുന്നു.

a) തന്നത്താൻ ഒഴിച്ച് ദൈവപുത്രൻ സ്വീകരിച്ച നാമധേയം എത്ര ലളിതം—മനുഷ്യപുത്രൻ! ദാനിയേലിന്റെ സ്വപ്നത്തിൽ (7: 13) മനുഷ്യനോട് താദാത്മ്യം പ്രാപിച്ച തന്നെ അങ്ങനെയാണ് അറിയപ്പെടുന്നത്. ഇതേ പദംതന്നെ എസക്കിയേൽ തന്നെത്തന്നെ വർണ്ണിക്കുന്നതിനുപയോഗിച്ചു. മനുഷ്യരുടെ ഇടയിൽ 'വലിയവർ' പ്രതാപം കാട്ടാൻ വലിയ അഭിധാനങ്ങൾ സ്വീകരിക്കുമ്പോൾ, ദൈവപുത്രന്റെ അഭിധാനം എത്ര നിസാരം!

b) വിശുദ്ധീകരണം കാംക്ഷിക്കുന്നവർ ദൈവം ആരെന്നറിയാനാഗ്രഹിക്കണം. തന്നോട് അടുപ്പമുള്ളവർക്കേ തന്നെ മനസിലാക്കാനാവൂ. സാധാരണ ജനങ്ങൾക്ക് തന്നെക്കുറിച്ചുള്ള ധാരണ എന്തെന്ന് യേശു ആരാഞ്ഞു (സാധാരണക്കാരോട് പരീശർക്ക് അവജ്ഞയായിരുന്നു). തുടർന്ന് ശിഷ്യന്മാരുടെ ഊഴമായി മഹാപ്രഖ്യാപനം പത്രോസ് നടത്തുന്നു. 'നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ മശിഹാ' ദൈവാത്മപ്രേരിതമാണ് ഈ പ്രഖ്യാപനം. യേശുവിന്റെ മറുപടി വിശ്വാസം, ആത്മീകത, വിശ്വാസം ഏററുപറച്ചിൽ എന്നിവയെപ്പററി ശരിയായ ഒരു ഉൾക്കാഴ്ച നൽകുന്നു. വിശ്വാസം ദൈവത്തിന്റെ ദാനമാണ്. ക്രിസ്തീയമാർഗം യാതൊരുവന്റെയും ഗവേഷണഫലമല്ല; ദൈവം വെളിപ്പെടുത്തിയതാണ്. താൻ വെളിപ്പെടുത്തിതന്നെങ്കിലേ, തന്നെയും ദൈവരാജ്യത്തെയും പററി നമുക്ക് അറിയാനാകൂ!

c) 'ഈ പാറമേൽ ഞാൻ എന്റെ സഭയെ പണിയും' എന്ന് കർത്താവ് തന്നെത്തന്നെ ചൂണ്ടിക്കൊണ്ട് പറഞ്ഞ കഥ; അഥവാ പത്രോസ് ഏററുപറഞ്ഞ വിശ്വാസത്തെ പാറയായി കരുതിയിരിക്കാം. സഭ ഏതെങ്കിലും മനുഷ്യനെ അടിസ്ഥാനമാക്കി പണിതതല്ല. 'എന്റെ സഭ' എന്നത്, കർത്താവ് സഭയുടെ ഉടമസ്ഥനാണെന്ന പ്രഖ്യാപനമാണ്. മശിഹാ സഭയുടെ മൂലക്കല്ലും, അപ്പോസ്തോലന്മാരും പ്രവാചകന്മാരും അടിസ്ഥാനങ്ങളുമായും നാമെല്ലാം അതോടു ചേർത്തും സഭാഗൃഹമായി പണിയപ്പെടുന്നു. (1 കോരി. 3: 16; എഫേ. 2: 20; 1 പത്രോ. 2: 6). കർത്താവ് സഭയെ പണിയുന്നു (സഖറിയ. 6: 11–13; ഏശായാ. 44: 28).

d) സ്വർഗരാജ്യത്തിന്റെ താക്കോലുകൾ നല്കാം എന്ന വാഗ്ദാനം കർത്താവിന്റെ ഉയിർപ്പിനുശേഷം താൻ നിറവേററി. അതേ ദാനം ശിഷ്യന്മാരെല്ലാവർക്കും ലഭിച്ചു (ലൂക്കോ. 22: 14–30; യോഹ. 20: 21–23; മത്താ. 28: 19–20; എഫേ. 4: 8). പാപമോചനാധികാരം കർത്താവ് തന്റെ സഭയ്ക്കാണ് നൽകിയിരിക്കുന്നത്.

e) സഭയ്ക്ക് ശത്രുക്കളും പ്രാതികൂല്യങ്ങളുമുണ്ടാകും. എങ്കിലും ആത്യന്തികമായി സഭ വിജയം വരിക്കും (2 കോരി. 4: 9; 6: 9;
വെളി. 12: 14)

f) തന്റെ പ്രവർത്തികളിലൂടെ താൻ മശിഹായാണെന്ന് വെളിപ്പെടുത്തുകയും, തന്റെ പുനരുത്ഥാനം അത് ഉറപ്പിക്കയും ചെയ്യുന്നതുവരെ, ഇത് ആരോടും പറയരുത് എന്ന് താൻ നിർദ്ദേശിച്ചു. അത് ദൈവരാജ്യസ്വീകരണത്തിന് മനുഷ്യരെ ഒരുക്കുന്ന സമയമായിരുന്നല്ലോ.

മഹാപ്രഖ്യാപനശേഷം, യേശു തന്റെ പീഡ, മരണം ഇവയെപ്പററി ശിഷ്യർക്ക് മുന്നറിവ് നല്കി. മഹാപ്രഖ്യാപനം, കർത്താവിന്റെ രക്ഷാ

കരമരണത്തെപ്പററി അറിയുന്നതിനുള്ള അവരുടെ ഒരുക്കമായിരുന്നു! ഉള്ളവനാണല്ലോ കൂടുതൽ വെളിപ്പെടുത്തിക്കൊടുക്കുന്നത് (എബ്രാ. 6: 1). തന്നോടൊപ്പം വാഴണമെങ്കിൽ തന്നോടുകൂടെ കഷ്ടമനുഭവിക്കണം. ക്രിസ്തുവിന്റെ ക്രൂശുമരണം, ദൈവീക രക്ഷാപദ്ധതിയുടെ പ്രധാന ഭാഗമായിരുന്നു. അത്തരം പീഡയ്ക്ക് ശിഷ്യരും സന്നദ്ധരായിരിക്കണം. ലൗകീക വീക്ഷണംവച്ചുകൊണ്ട് ദൈവനിയോഗത്തെ എതിർക്കാൻ അവർ മുതിരരുത്. അത്തരം പ്രലോഭനം കൊണ്ടുവരുന്നവൻ എത്ര അടുത്ത സുഹൃത്തായാലും അവനെ കർശനമായി ഒഴിവാക്കണം. സാത്താനു നൽകിയ നിഷ്ക്കാസന വാക്യമാണ് പത്രോസിനുള്ള മറുപടി (മത്താ. 4: 10). ദൈവമാർഗത്തിൽ തടസമുണ്ടാക്കുമ്പോൾ കർത്താവ് അതിനെ ഗൗരവമായി കാണുന്നു. തന്നെ തള്ളിപ്പറഞ്ഞപ്പോൾപോലും ഇത്രയധികം താൻ പത്രോസിനോട് ക്ഷുഭിതനാകുന്നില്ല!

സഭയുടെ ശുധീകരണതിരുനാൾ നമുക്കു ശുദ്ധീകരണകാലമാണ്. സഭ നമ്മോടു കല്പിക്കുന്നത് ശ്രദ്ധിക്കാം:— ദൈവത്തോട് അടുത്തുവന്ന് തന്നെ അറിയണം: തന്റെ പീഡയിൽ പങ്കാളികളാകാൻ ലജ്ജിക്കരുത്; സഭയ്ക്കു നൽകപ്പെട്ടിരിക്കുന്ന പാപമോചനസ്ഥാപനം ശരിയായി ഉപയോഗിക്കണം. നമുക്ക് നെഞ്ചിൽ കൈവച്ചുകൊണ്ട് ശാന്തമായി ചോദിക്കാം, നമ്മോടുതന്നെ.

'യേശു എനിക്ക് ആരാണ്?'

## ഹൂദോസ് ഈത്തോ ഞായർ (നവംബർ 10)

സുവിശേഷപാഠം: വി. യോഹ. 10: 22–38

അന്റിയോക്കസ് എപ്പിഫാനസിന്റെ പടയോട്ടത്തിൽ യരുശലേം ദേവാലയം അശുദ്ധമാക്കപ്പെട്ടു. തുടർന്ന് യൂദാ മക്കാബിയസിന്റെ ഉത്സാഹത്തിൽ ദേവാലയം ശുദ്ധീകരിക്കുകയും ബലിപീഠത്തിന്റെ പുന:പ്രതിഷ്ഠ നടത്തുകയും ചെയ്തു. അതിന്റെ ഓർമ്മയാണ് ഡിസംബർ ആദ്യം 8 ദിവസം 'പ്രതിഷ്ഠോത്സവമായി യഹൂദർ ആചരിച്ചിരുന്നത്. അത്തരമൊരു ഉത്സവസമയത്താണ് യഹൂദന്മാർ യേശുവിനെ സമീപിച്ച് താൻ ക്രിസ്തുവോ എന്ന് സ്പഷ്ടമായി പറയണമെന്ന് ആവശ്യപ്പെട്ടത്. അത് സത്യം അറിയാനുള്ള ആഗ്രഹംകൊണ്ടോ; അതു സ്വീകരിക്കാനുള്ള ആവേശംകൊണ്ടോ ആയിരുന്നില്ല. അവർ തന്നെ 'വളയുക'യായിരുന്നല്ലോ. ക്രിസ്തുവാണെന്നു പറഞ്ഞാൽ അവർക്ക് റോമൻ ഗവർണ്ണറുടെ അടുത്ത് പരാതി പറയാം; 'ഇതാ ഒരു റിബൽ രാജാവ്, അവൻ കൈസറുടെ ശത്രുതന്നെ'. ക്രിസ്തു അല്ലെന്നു പറഞ്ഞാൽ അവൻ ജനത്തെ കബളിപ്പിക്കുന്നവനാണെന്നു പ്രചരിപ്പിക്കാം. ഇതായിരുന്നു അവരുടെ തന്ത്രം.

യേശുവിന്റെ മറുപടി ശാന്തഗംഭീരമാണ്. പ്രകോപനമുണ്ടാക്കുന്ന ഇത്തരം സന്ദർഭങ്ങളെ അവിടുന്ന് എത്ര നിർമ്മലനായും ശാന്തനായും നേരിടുന്നു! 'ഞാൻ പറഞ്ഞല്ലോ' എന്നാണ് തന്റെ മറുപടി. ശമര്യാസ്ത്രീയോടു മാത്രമെ സ്പഷ്ടമായി താൻ മശിഹാ ആണെന്ന് വെളിപ്പെടുത്തിയിരുന്നുള്ളു (യോഹ. 4: 26). മററുള്ളവർക്ക്, തന്റെ പ്രവൃത്തികളും വാക്കുകളുമാണ് താൻ മശിഹായാണെന്നുള്ളതിന്റെ സാക്ഷ്യം. തന്റെ യഥാർത്ഥ ആടുകൾ താൻ നൽകുന്ന ചെറിയ സൂചനകൾപോലും മനസിലാക്കും. തന്റെ ആടുകളല്ലാത്ത നാശയോഗ്യൻ, താൻ എത്ര സ്പഷ്ടമായി പറഞ്ഞാലും സ്വീകരിക്കയില്ല. വിശ്വസിക്കയുമില്ല! അതിന്റെ ഉത്തരവാദിത്തം അവർക്കുതന്നെ. യേശുവും തന്റെ ആടുകളും പരസ്പരം അറിയുന്നതിനാൽ തന്റേതായവർക്ക് നിത്യജീവൻ ലഭിക്കുന്നു.

പിതാവിനോട് സാരാംശത്തിലും സ്വഭാവത്തിലും അധികാരത്തിലും ഒന്നായിരിക്കുന്ന താൻ 'ഞാനും പിതാവും ഒന്നാകുന്നു' എന്നു പ്രഖ്യാപിക്കുമ്പോൾ യഹൂദന്മാർ അന്ധാളിച്ചു. വിദ്വേഷം നിറഞ്ഞ അവരുടെ പ്രതികരണം തന്നെ എറിയാൻ ശ്രമിക്കുക എന്നതുമാത്രം. പുത്രൻ പിതാവിനെക്കാൾ ചെറുപ്പമാണെന്നും, കുറഞ്ഞവരാണെന്നുമുള്ള വേദവിപരീതം പ്രചരിപ്പിക്കുന്നവർ ചെയ്യുന്നതും അതുതന്നെയല്ലേ?

യേശു വീണ്ടും അവരുടെ ശ്രദ്ധ തന്റെ നല്ല പ്രവർത്തികളിലേയ്ക്കു തിരിയ്ക്കുന്നു. നല്ല പ്രവർത്തി ചെയ്യുന്നവനെ കല്ലെറിയുന്നതെന്തിന് എന്ന് അവരോട് ആരായുകയുംചെയ്യുന്നു. തന്റെ വാക്കുകൾക്കു മറുപടി പറയാൻ അവർക്കു കഴിയുന്നില്ല. പിതാവ് തന്നെ ലോകത്തിലേക്കയച്ചതാണ് എന്ന് അവിടുന്ന് വെളിപ്പെടുത്തുകയും ചെയ്തു.

അവിടുന്നു നല്ല ഇടയനാണ്. വലിയ ആട്ടിൻപററത്തെ കാക്കുന്ന ഇടയന്മാർ ഒന്നും രണ്ടും ആടുകൾ നഷ്ടപ്പെട്ടാൽ അതു ഗണ്യമാക്കില്ല. എന്നാൽ നല്ലയിടയനായ യേശു അങ്ങനെയല്ല. ഒരുവൻപോലും നഷ്ടപ്പെടാൻ അവിടുന്ന് ആഗ്രഹിക്കുന്നില്ല. തന്റെ പ്രവർത്തനങ്ങൾ നോക്കൂ. സ്നേഹവും കരുണയും നിറഞ്ഞവയാണവ. അതാണ് തന്റെ 'അടയാളങ്ങൾ'. അതു മനസിലാക്കുന്നവൻ തന്നെ തിരിച്ചറിയുന്നു. താൻ നന്മ മാത്രം ചെയ്യുന്നു; മനുഷ്യർ തേടുന്നതും അതുതന്നെ (സങ്കീ. 4: 6). ദൈവത്തിന്റെ അരുളപ്പാട് ശ്രവിച്ചവർക്ക് ദേവന്മാർ (ഏലോഹീം) എന്ന പേരു ലഭിച്ചെങ്കിൽ (സങ്കീ. 82: 6). സ്നേഹപ്രവൃത്തികൾ മാത്രം ചെയ്യുന്ന ദൈവപുത്രനെ സ്വീകരിക്കാൻ എന്തിനു ശങ്കിക്കണം.

യരുശലേം ദേവാലയത്തിന്റെ പുനപ്രതിഷ്ഠാവാർഷികത്തിലാണ് ഈ സംവാദം നടന്നത്. ഇന്ന് 'പരിശുദ്ധ സഭയുടെ സമർപ്പണ (പ്രതിഷ്ഠ) തിരുനാളാണ്'. നല്ലയിടയനായ യേശുവിനെ പൂർണ്ണമായി വിശ്വസിച്ച് തന്നെപ്പോലെ സ്നേഹം നിറഞ്ഞ സൽപ്രവർത്തികൾക്കായി നമ്മെ സ്വയം സമർപ്പിക്കുകയും, ലോകമായയുടെ

(ശേഷം 31–ാം പേജിൽ)

# ദേശീയ ജീവിതധാരയിൽ- ഭാരതക്രൈസ്തവർ (iv)

ഡി. ജോൺസൺ പുഞ്ചക്കോണം

## രാഷ്ട്രീയരംഗത്ത് — ഭാരത ക്രൈസ്തവർ

ഭൗതീക വിഭവസമൃദ്ധിയും, ഗവേഷണനിരീക്ഷണാധിഷ്ടിതങ്ങളും ഇന്ദ്രീയ ഗോചരങ്ങളുമായ ശാസ്ത്ര സാങ്കേതിക മണ്ഡലങ്ങളിലുള്ള അഭിവൃദ്ധിയും മാത്രമല്ല രാഷ്ട്രീയലക്ഷ്യം. ഭൗതികക്ഷേമ പ്രവർത്തനങ്ങളിലൂടെ ഭൗതീകാതീതമായ സൗഭാഗ്യ സോപാനങ്ങളിലേക്ക് മനുഷ്യമനസ്സിനെ തൊട്ടുണർത്തി ജീവിതത്തിന് നവോൻമേഷം പ്രദാനം ചെയ്യത്തക്കവിധം അവനിലെ ദാർശനികതയെ സമ്പന്നമാക്കുക എന്നതും രാഷ്ട്രീയത്തിലധിഷ്ടിതമാണ്. ജീവിതത്തെക്കുറിച്ച് വ്യക്തമായ കാഴ്ചപ്പാടില്ലാത്ത മനുഷ്യനെ പ്രത്യാശയുള്ളവനാക്കി തീർക്കേണ്ടതും ക്രിയാത്മകവും, സുശക്തവുമായ പാതകളിലേക്ക് മനുഷ്യനിൽ നിഗൂഢമായിരിക്കുന്ന ആന്തരികശക്തിയെ തിരിച്ചുവിടേണ്ടതും ഇവിടെയാണ്. മാനസിക സന്തോഷവുംമഹത്വവും നേടിയിട്ടുള്ള ജീവിതയാത്രയിൽ മനുഷ്യന് കർമ്മദീപമായി ക്രിസ്തീയസഭ ഇത്തരുണത്തിൽ വർത്തിക്കുന്നു. ക്രിസ്തീയസഭയുടെ പ്രാമാണികലക്ഷ്യം അപഗ്രഥിച്ചാൽ അടിമത്വത്തിലും, ദാരിദ്ര്യത്തിലും, പീഢനത്തിലും കഴിഞ്ഞിരുന്ന ജനതയുടെ സമഗ്ര വിമോചനമാണെന്നത് സുവ്യക്തമാണ്. സ്വരാജ്യസ്നേഹത്തിന്റെ ചുടുരക്തം ഉൾക്കൊണ്ടിരുന്ന ക്രിസ്ത്യാനികൾക്ക് രാജ്യത്തിന്റെ സ്വാതന്ത്ര്യം എന്തിലും വിലപ്പെട്ടതായിരുന്നു. പ്രാചീനകാലങ്ങളിൽ ജീവിച്ചിരുന്നസുറിയാനി ക്രിസ്ത്യാനികൾ കച്ചവടക്കാരായിരുന്നെങ്കിലും സമസ്ത കേരളത്തിലെ ഏററവും ശക്തരായ പടയാളികൾകൂടി ആയിരുന്നു. അവരുടെ ആകൃതി സമരപരമായിരുന്നെങ്കിലും പ്രകൃതി സമാധാനപരമായിരുന്നു. യുദ്ധവിദഗ്ധരും, ധീരശൂര പരാക്രമികളുമായ നസ്രാണി പടയാളികൾ സൈനികസേവനത്തിൽ തീക്ഷ്ണതയുള്ളവരായിരുന്നു. ബ്രിട്ടീഷ് ആധിപത്യം ഭാരതത്തെ കീഴ്പ്പെടുത്തിയതോടെ ക്രിസ്ത്യാനികൾക്ക് സൈനീകവൃത്തിയിലുണ്ടായിരുന്ന കുത്തക ഉപേക്ഷിക്കേണ്ടി വന്നു.

അസ്പൃശ്യതയുടെ പേരിൽ ഭാരതത്തിലെ ഭൂരിപക്ഷത്തിന് മനുഷ്യാവകാശങ്ങൾ നിഷേധിക്കപ്പെട്ടപ്പോൾ അതിനെതിരെ വിപ്ളവകരമായ മാററത്തിന്റെ ശംഖനാദം മുഴക്കിയത് ക്രിസ്തുമതാനുയായികളായിരുന്നു. ആധുനിക സാമൂഹ്യ പരിഷ്ക്കാരങ്ങൾക്ക് വിലങ്ങ്തടിയായി നിന്നിരുന്ന യാഥാസ്തിക മനോഭാവത്തിന്റെ കാഠിന്യം കുറയ്ക്കുവാൻ പര്യാപ്തമായ പ്രസ്തുത മതത്തിന്റെ സ്വാധീനശക്തിവിലപ്പെട്ടതാണ്. സതി, ബഹുഭാര്യത്വം, ബഹുഭർതൃത്വം എന്നീ അനാചാരങ്ങൾ നിഷ്ക്കാസനം ചെയ്യുവാനും മാതൃദായക്രമം മാററി മക്കത്തായമാക്കുന്നതിനും പിന്നിലുള്ള പ്രേരകശക്തി ക്രിസ്തീയ മതത്തിന്റെ ചിന്താധാരയായിരുന്നു. ഇങ്ങനെ ഭാരതത്തിന്റെ രാഷ്ട്രീയ മേഖലയ്ക്ക് നവചക്രവാളം കാട്ടിക്കൊടുക്കുവാൻ പര്യാപ്തമായിരുന്നു ക്രിസ്തീയ സഭയുടെ പ്രവർത്തനശൈലി.

അസ്പൃശ്യതയുടെ പേരിൽ ഭാരതത്തിലെ ഭൂരിപക്ഷത്തിന് മനുഷ്യാവകാശങ്ങൾ നിഷേധിക്കപ്പെട്ടപ്പോൾ അതിനെതിരെ വിപ്ലവകരമായ മാററത്തിന്റെ ശംഖനാദം മുഴക്കിയത് ക്രിസ്തുമതാനുയായികളായിരുന്നു.

## സാമ്പത്തികരംഗത്ത്— ക്രൈസ്തവർ

പ്രായോഗിക ജനജീവിതത്തിന്റെ അടിസ്ഥാനമായ ഊർജ്ജം പുറപ്പെടുവിക്കുന്ന കേന്ദ്രബിന്ദു സാമ്പത്തികമാണ്. അതായത് വിഭവങ്ങളുടെ ഉത്പാദന—വിപണന മേഖലയാണ്. കച്ചവടക്കാരായ ക്രിസ്ത്യാനികളുടെ കപ്പലോട്ടത്തെയും വ്യാപാര വൈദഗ്ധ്യത്തേയും ആശ്രയിച്ചാണ് രാജ്യത്തിന്റെ സാമ്പത്തികാഭിവൃദ്ധി രൂപപ്പെട്ടിട്ടുള്ളത്. ഭാരതത്തിന്റെ വാണിജ്യാധിഷ്ഠിതമായ ഉന്നതിക്കും ഉണർവ്വിനും ക്രിസ്ത്യാനികളുടെ ശ്വാസോച്ഛ്വാസം വിലപ്പെട്ടതായിരുന്നു. നമ്മുടെ വനവിഭവങ്ങൾ വിദേശ കമ്പോളങ്ങളിൽ വിപണനം നടത്തി രാജ്യഭണ്ഡാരത്തെ പോഷിപ്പിക്കുകയും, പടക്കോപ്പുകൾക്ക് ആവശ്യമായ ഉരുക്ക് മററ് അസംസ്കൃത വസ്തുക്കൾ, ഔഷധങ്ങൾ ആദിയായവ ഇറക്കുമതി ചെയ്ത് സാമ്പത്തിക സന്തുലനാവസ്ഥ സംജാതമാക്കുകയും ചെയ്തവരാണ് ഭാരതക്രൈസ്തവർ.

സാധാരണക്കാരായ ജനങ്ങളിൽ സമ്പാദ്യശീലം വർദ്ധിപ്പിക്കുന്നതിന് പര്യാപ്തമായ ബാങ്കിന്റെയും, ചിട്ടിയുടേയും ഉപജ്ഞാതാക്കൾ ക്രിസ്ത്യാനികളാണ്. തിരുവിതാംകൂറിന്റെ സമ്പദ്ഘടനയിൽ നവചക്രവാളം കാട്ടിക്കൊടുക്കുവാൻ പര്യാപ്തമായ വ്യവസായ മേഖലയിലെ കമ്പനി സമ്പ്രദായം, തോട്ടവ്യവസായം, കായൽകൃഷി തുടങ്ങിയവയുടെ ഉപജ്ഞാതാക്കളും ക്രിസ്ത്യാനികളായിരുന്നു എന്നത് പ്രാതഃസ്മരണീയമാണ്.

## ആതുരസേവന രംഗത്ത്

ആതുരസേവനരംഗത്ത് ക്രിസ്തീയ സഭകൊളുത്തിവച്ചദീപം ഇന്ന് ഭാരതത്തിലുടനീളം വ്യാപി

ച്ചിരിക്കുന്നു. പ്രസ്തുത മേഖലയിൽ ക്രൈസ്തവസഭ കൈവരിച്ച നേട്ടവും വ്യാപ്തിയും മറ്റൊരു സംഘടിത സംഘങ്ങൾക്കും അവകാശപ്പെടുവാൻ ഇന്നും സാധിച്ചിട്ടില്ല. ''ശുശ്രൂഷിക്കപ്പെടുവാനല്ല ശുശ്രൂഷിപ്പാനാണ് മനുഷ്യപുത്രൻ ലോകത്തിലേക്ക് വന്നത്'' എന്ന ആശയം മുറുകെ പിടിച്ചുകൊണ്ട് ആരംഭിച്ചിട്ടുള്ള മിഷൻ ആശുപത്രികൾ, അനാഥാലയങ്ങൾ, വൃദ്ധമന്ദിരങ്ങൾ ......തുടങ്ങിയവയും, അവയിൽ അർപ്പണബുദ്ധിയോടെ പ്രവർത്തിക്കുന്ന ക്രിസ്തീയ ശുശ്രൂഷകരും ഭാരതത്തിലെ അക്രൈസ്തവരായ ജനങ്ങൾക്കും, സംഘടിത സംഘങ്ങൾക്കും മാതൃകയാണ്.

---

തിരുവിതാംകൂറിന്റെ സമ്പദ്ഘടനയിൽ നവചക്രവാളം കാട്ടിക്കൊടുക്കുവാൻ പര്യാപ്തമായ വ്യവസായമേഖലയിലെ കമ്പനി സമ്പ്രദായം, തോട്ടവ്യവസായം, കായൽകൃഷി തുടങ്ങിയവയുടെ ഉപജ്ഞാതാക്കളും ക്രിസ്ത്യാനികളായിരുന്നു എന്നത് പ്രാതഃസ്മരണീയമാണ്.

---

## ആദ്ധ്യാത്മിക രംഗത്ത്

കാര്യപ്രസക്തമായ ദൈവീക സങ്കല്പം ഇവിടുത്തെ ആദിവാസികൾക്കും ദ്രാവിഡർക്കും ഇല്ലായിരുന്നു. എന്നാൽ ഇവിടേക്ക് കടന്നുവന്ന ഹിന്ദുമതം മുപ്പത്തിമുക്കോടി പ്രാകൃത ദേവൻമാരെ ഉൾക്കൊള്ളുകയും ചെയ്തു. പിൽക്കാലത്ത് ഇവരെ ഏകദൈവ വിശ്വാസത്തിലേക്കും, ത്രിമൂർത്തി സങ്കല്പത്തിലേക്കും കൊണ്ടുവരുവാൻ പര്യാപ്തമായിരുന്നു ക്രിസ്തുമതത്തിലെ ദൈവീകചിന്ത. ദൈവത്തിന്റെ ഏകത്വവും, പിതൃത്വവും ഇന്ന് ഭാരതത്തിലെ എല്ലാ മതങ്ങളുടേയും അടിസ്ഥാനചിന്തയായി മാറികഴിഞ്ഞിരിക്കുന്നു. മാത്രമല്ല ഭക്തി, സേവനം, പരിത്യാഗം എന്നീ ക്രിസ്തീയ ആശയങ്ങൾ ഹിന്ദുമതത്തിലെ ആധുനിക നവീകരണ പ്രസ്ഥാനങ്ങൾക്ക് ജൻമം നൽകി. ക്രിസ്തുമതം ഭാരതത്തിന് സ്നേഹപൂരിതമായ ഒരു വീക്ഷണവും, ലോകത്തേയും അതിലെ യാഥാർത്ഥ്യങ്ങളേയുംപറ്റി ഒരു ശുഭാപ്തി വിശ്വാസവും പ്രദാനം ചെയ്തു. ''മനുഷ്യസേവനം ഒരു പദ്ധതിയായി അംഗീകരിക്കത്തക്കവിധം സേവനത്തിന് പ്രാധാന്യം നൽകപ്പെട്ടത് ക്രിസ്തുമതവുമായുള്ള നമ്മുടെ ബന്ധം വഴിയാണ്'' എന്ന ഇന്ത്യൻ എഡ്യുക്കേഷൻ (കൊത്താരി) കമ്മീഷന്റെ സെക്രട്ടറിയായിരുന്ന Mr. J. P. നായിക്കിന്റെ പ്രസ്താവന ക്രിസ്തീയസേവന, മാതൃകാജീവിതത്തിന്റെ ആഴം വെളിവാക്കുന്നു.

## ഉപസംഹാരം

പരിവർത്തനത്തിനും പുരോഗതിക്കും വേണ്ടിയുള്ള അടങ്ങാത്ത ആവേശം ആധുനിക യുവതലമുറയുടെ അന്തരാത്മാവിൽനിന്നും തീജ്വാലകളായി ബഹിർഗമിക്കുന്നു. മാറ്റത്തിന് വിധേയപ്പെട്ടുകൊണ്ടിരിക്കുന്ന ലോകത്തിൽ സഭയ്ക്കും പരിവർത്തനമാകുന്ന ശുദ്ധീകരണത്തിലൂടെ കടന്നുപോകേണ്ടതായിട്ടുണ്ട്. ചില അപ്രധാനമായ ഭാരതീയ സാമൂഹ്യാചാരങ്ങൾ സ്വായത്തമാക്കിയിട്ടുണ്ടെങ്കിലും ക്രൈസ്തവ വിശ്വാസം ഭാരതത്തിൽ ഒരർത്ഥത്തിൽഇന്നും വൈദേശികമായി തുടരുന്നു എന്നു പറയാം. ജീവിതത്തിന്റെ എല്ലാ മണ്ഡലങ്ങളിലും തദ്ദേശീയത ഉൾക്കൊണ്ടുകൊണ്ട് തികച്ചും ആർഷഭാരത സംസ്ക്കാരത്തിന്റെ ഉടമകളായി നാം മാറേണ്ടിയിരിക്കുന്നു. ഗോൽഗോഥാമലയിലെ കാൽവറി കുരിശിൽ മർദ്ദിതരുടേയും, പീഢിതരുടേയും മദ്ധ്യ മൂന്നാണിയിൻമേൽ തൂങ്ങി അർദ്ധപ്രാണനായി കിടക്കുന്ന യേശുവിനെ ഒന്നു നോക്കുക. . . .ഇതായിരിക്കണം ക്രസ്തീയസഭയുടെ ജീവിതചര്യ. ആ ബലിയുടെ പിൻതുടർച്ചക്കാരാണ് ഓരോ ക്രൈസ്തവനും. ''സമന്വയം, സഹകരണം, സമഗ്രമോചനം'' എന്ന മൂല്യാധിഷ്ഠിത മുദ്രാവാക്യവുമായി ദേശീയധാരയിൽ ഇഴുകി ചേർന്നുകൊണ്ട് ഒരു പുത്തൻതലമുറയേ വാർത്തെടുക്കുവാൻ നമുക്കൊന്നായ് പരിശ്രമിക്കാം.

★



നമ്മുടെ ദേവാലയങ്ങളിൽ ആരാധനാ സംഗീതത്തിന് മാന്യമായ സ്ഥാനം ഇന്നു ലഭിച്ചുതുടങ്ങിയിട്ടുണ്ട്. വൈദികസെമിനാരിയോടനുബന്ധിച്ച് രൂപം കൊണ്ടിട്ടുള്ള 'സ്ക്കൂൾ ഓഫ് ലിററർജിക്കൽ മ്യൂസിക്'' ഈ രംഗത്ത് കനത്ത സംഭാവനകൾ നൽകും എന്ന ശുഭപ്രതീക്ഷയാണ് എല്ലാവർക്കുമുള്ളത്. ഈ പശ്ചാത്തലത്തിൽ ആരാധനാ സംഗീതത്തെ ഒന്നു വിലയിരുത്താനും ശ്രദ്ധ അർഹിക്കുന്ന ചില വിഷയങ്ങളിലേക്ക് വിരൽ ചൂണ്ടുവാനും ലേഖകൻ ഇവിടെ ശ്രമിച്ചിരിക്കുന്നു.

---

# ആരാധനാ സംഗീതം

## വിലയിരുത്തലും നിർദ്ദേശങ്ങളും

**ജേക്കബ് കുര്യൻ ഓണാട്ട്**

**ഓ**ർത്തഡോക്സുകാരന്റെ പാട്ട്'' എന്ന ചൊല്ല് സമീപകാലംവരെ ഒരു അവഹേളനാപദം (derogatory term) ആയിരുന്നു. ആരാധനയോ ഗാനവേളയോ ഒക്കെ അലങ്കോലപ്പെടുമ്പോൾ ഓർത്തഡോക്സുകാരന്റെ പാട്ടിനെ അനുസ്മരിപ്പിക്കുന്ന ഒരു അനുഭവമായി അവയെ വർണ്ണിക്കുക പതിവായിരുന്നല്ലോ. അടുത്തകാലത്തായി ഈ ദുരവസ്ഥയ്ക്ക് ഒരു മാററം വന്നുതുടങ്ങിയിട്ടുണ്ടെന്നുള്ളത് സ്വാഗതാർഹമാണ്. നമ്മുടെ ദേവാലയങ്ങളിൽ ആരാധനാ സംഗീതത്തിന് മാന്യമായ സ്ഥാനം ഇന്നു ലഭിച്ചുതുടങ്ങിയിട്ടുണ്ട്. വൈദികസെമിനാരിയോടനുബന്ധിച്ച് രൂപംകൊണ്ടിട്ടുള്ള School of Liturgical Music ഈ രംഗത്ത് കനത്ത സംഭാവനകൾ നൽകും എന്ന ശുഭപ്രതീക്ഷയാണ് എല്ലാവർക്കുമുള്ളത്. ഈ പശ്ചാത്തലത്തിൽ ആരാധനാസംഗീതത്തെ ഒന്നു വിലയിരുത്താനും ശ്രദ്ധ അർഹിക്കുന്ന ചില വിഷയങ്ങളിലേക്ക് വിരൽ ചൂണ്ടുവാനുമാണ് ഈ ലേഖനത്തിൽ ഉദ്യമിക്കുന്നത്. നമ്മുടെ ഒരു ദേവാലയത്തിൽ ഗായകസംഘത്തിന്റെ അംഗമായും ലീഡറായും സേവനമനുഷ്ഠിക്കാൻ സാധിച്ച ഒരു ദശാബ്ദത്തിലെ അനുഭവജ്ഞാനം താല്പര്യമുള്ള എല്ലാവരുമായി പങ്കുവയ്ക്കുന്നതിൽ സന്തോഷമുണ്ട്. ദിവ്യ ആരാധനാ സംഗീതപഠനത്തെക്കുറിച്ച് ഏപ്രിൽ ലക്കം മലങ്കരസഭയിൽ റവ. ഡോ. കെ.എ. ജോർജ് എഴുതിയ ചിന്തോദ്ദീപകമായ പഠനമാണ് ഈ ലേഖനത്തിനു പിന്നിലെ മുഖ്യപ്രചോദനം.

### അല്പം യാഥാർത്ഥ്യബോധം

നമ്മുടെ ആരാധന സ്വർഗ്ഗീയമാണെന്ന് നാമൊക്കെ ഊററം കൊള്ളാറുണ്ടല്ലോ. എന്നാൽ അനുഭവത്തിൽനിന്ന് ബോധ്യമാകുന്നത് ഈ സങ്കല്പം സത്യത്തിൽനിന്ന് അനേക കാതം അകലെയാണെന്നാണ്. (ആരാധനയുടെ അന്തസ്സത്തയെപ്പററിയല്ല ഈ പരാമർശം; അത് നിഷ്ഠയും ചിട്ടയുമില്ലാതെ നടത്തുമ്പോൾ വന്നുഭവിക്കുന്ന അലങ്കോലത്തെപ്പററിയാണ്). സ്വരവാസനയില്ലാത്ത വൈദികർ പലപ്പോഴും സാമാന്യജനത്തിന് അപ്രാപ്യമായ ഉച്ചസ്ഥായിയിൽ (high pitch) ഗാനാലാപം തുടങ്ങും. സംഗീതബോധം തെല്ലുമില്ലാത്ത ശുശ്രൂഷകരും ജനങ്ങളും അവരവർക്കു ബോധിച്ച സ്ഥായിയിലും ഈണത്തിലും ആലാപനത്തിൽ പങ്കുചേരുന്നതോടെ അലങ്കോലം വർദ്ധിക്കും. ഗാനങ്ങളുടെ മൂലരൂപങ്ങൾക്ക് പരിഷ്ക്കാരങ്ങൾ വരുത്തി പുതിയ പതിപ്പുകളായി ആരാധനാക്രമങ്ങൾ അടിക്കടി പുറത്തിറങ്ങുന്നതോടെ പാട്ടുകളുടെ ഐക്യരൂപവും മാറും. ഇവയ്ക്കൊപ്പം ചൊല്ലിത്തീർക്കാൻ ബുദ്ധിമുട്ടേറിയ, കാലഹരണപ്പെട്ട സുറിയാനി ഈണങ്ങളും പ്രത്യേക അവസരങ്ങളിൽ ഇന്ന രാഗത്തിലേ പാടാവൂ എന്ന നിഷ്കർഷയും കൂടി ചേരുന്നതോടെ ഓർത്തഡോക്സുകാരന്റെ പാട്ട് കേങ്കേമമായി! പണ്ട് ഒരു കൺവെൻഷൻ പ്രസംഗകൻ 'ഓർത്തഡോക്സ് പള്ളികളിൽ ഓരോ മുക്കിനും മൂലയ്ക്കും തൊഴിയാണ്'' എന്നു പ്രസ്താവിക്കുന്നതു കേട്ടപ്പോൾ തെല്ലൊന്നു ന്ധാളിച്ചുപോയി. അദ്ദേഹം പിന്നാലെ സംഗതി വിശദീകരിച്ചപ്പോൾ അമ്പരപ്പു മാറി. തെക്കുവശത്തെ ശ്ലീഹാവായനയുടെ മുൻപ് പാടാറുള്ള 'പൗലോസ് ശ്ലീഹാ' എന്നാരംഭിക്കുന്ന ഗീതത്തെക്കുറിച്ചായിരുന്നു പരാമർശം. 'നിങ്ങളെ ഞങ്ങളറീച്ചതൊഴി—ച്ചിങ്ങൊരുവൻ വന്നറിയിച്ചാൽ' എന്ന് സ്വരച്ചേർച്ചയില്ലാതെ പാടുമ്പോൾ 'തൊഴി' 'തൊഴി' എന്ന് പലയിടങ്ങളിൽ നിന്നും പലപ്പോഴായി കേൾക്കാനിടയാകുന്ന ദൗർഭാഗ്യത്തെയാണ് അദ്ദേഹം സൂചിപ്പിച്ചത്. സത്യസന്ധമായി ചിന്തിച്ചാൽ ഇതല്ലേ നമ്മുടെ മിക്ക പള്ളികളിലെയും ആരാധനാസംഗീത നിലവാരം? (ഈ പൊതുനിയമത്തിന് അപവാദങ്ങൾ ഉണ്ടെന്നുള്ള വസ്തുത അംഗീകരിക്കുന്നു.)

## ഗായകസംഘങ്ങൾ–ആശയും ആശങ്കയും

1970–കളിലാണ് നമ്മുടെ ഇടവകകളിൽ ഗായകസംഘങ്ങൾ വ്യാപകമായി പ്രവർത്തിച്ചുതുടങ്ങിയത്. ബാഹ്യകേരള ഇടവകകളിൽ ഒരുപക്ഷെ ഇതിനുമുമ്പുതന്നെ ക്വയറുകൾ പ്രചാരത്തിലായിരിക്കാം. 80–കളിൽ ഗായകസംഘങ്ങളുടെ ജനപ്രീതി വർദ്ധിച്ച് വിവാഹങ്ങൾക്കുപോലും അവ ഒഴിച്ചുകൂടാനാവാത്ത കാര്യമായി മാറി. ഇങ്ങനെ ഓർത്തഡോക്സ് ഇടവകകളിൽ ഗായകസംഘങ്ങൾ സർവ്വസാധാരണമായെങ്കിലും പൊതുവേ പറഞ്ഞാൽ മാർത്തോമാ, C. S. I. ഗായകസംഘങ്ങളുടെ നിലവാരത്തിലേക്ക് ഉയരാൻ നമ്മുടെ പാട്ടുകാർക്ക് കഴിഞ്ഞിട്ടില്ല. മദ്രാസ് കത്തീഡ്രൽ ക്വയർ തുടങ്ങി വിരലിലെണ്ണാവുന്ന ഒന്നാംകിട ട്രൂപ്പുകളെ മാററിനിർത്തിയിട്ടാണ് ഈ സാമാന്യവൽക്കരണം (generalization). സഭാനേതൃത്വത്തിനും സഭാംഗങ്ങൾക്ക് പൊതുവായും സംഗീതാദി കാര്യങ്ങളോടുള്ള നിസംഗത തന്നെയാണ് ഈ നിലവാരത്തകർച്ചയ്ക്ക് കാരണം. അല്ലാതെ ജന്മനാ സംഗീതവാസനയുള്ളവർ, ആ രംഗത്ത് അനുഗ്രഹീതർ ഓർത്തഡോക്സ് സഭയിൽ മാത്രം ആവശ്യത്തിന് ഉണ്ടാകുന്നില്ലെന്ന് അംഗീകരിക്കാൻ സാമാന്യബുദ്ധി അനുവദിക്കില്ലല്ലോ.

സൂചിപ്പിക്കുകയുണ്ടായി. ഒന്ന് നമ്മുടെ ഇളംതലമുറക്കാരുടെ കൗമാരചാപല്യങ്ങൾ നിയന്ത്രിക്കാനും അവർക്ക് പക്വമായ മാർഗ്ഗദർശനം നൽകാനും മുതിർന്നവർ കൂട്ടിനില്ല എന്നതാണ്. ഈ 'കുട്ടിക്കളികൾ' പലതും പ്രേമബന്ധങ്ങളിലേക്കും വിവാഹത്തിലേക്കും വരെ വഴിതെളിച്ചിട്ടുണ്ടെന്ന് ബഹു. അച്ചൻ ചൂണ്ടിക്കാട്ടിയതും ഇവിടെ സ്മരിക്കുകയാണ്. പെൺകുട്ടികൾ പ്രായമെത്തിയാൽ പിന്നീട് ഗായകസംഘ പരിശീലനത്തിനുംമററും അയയ്ക്കാൻ മാതാപിതാക്കൾ വിസമ്മതിക്കാനും ഇത് ഇടനൽകുന്നു. രണ്ടാമതൊരു ദോഷവശംകൂടി അദ്ദേഹം എടുത്തുപറഞ്ഞു. കുട്ടികൾ വളർന്ന് കോളജ് തലത്തിലേക്കും ഉദ്യോഗത്തിലേക്കുമൊക്കെ പ്രവേശിക്കുമ്പോൾ സ്ഥലംവിട്ട് മററിടങ്ങളിലേക്ക് പോകുക സ്വാഭാവികമാണല്ലോ. ഇങ്ങനെ നല്ല പാട്ടുകാരും വാദ്യോപകരണങ്ങൾ കൈകാര്യം ചെയ്യുന്നവരുമൊക്കെ പെട്ടെന്ന് നഷ്ടപ്പെടുകവഴി ഉടനടി പരിഹരിക്കാനാവാത്ത ഗ്യാപ്പുകൾ ഗായകസംഘത്തിൽ ഉണ്ടാകുന്നു. മുതിർന്നവരും തലനരച്ചവരുമൊക്കെ മടികൂടാതെ ക്വയറിലേക്ക് കടന്നുവന്നാലേ ഇതിനൊക്കെ പരിഹാരമുണ്ടാകുകയുള്ളു. യുവത്വത്തിന്റെ ചോരത്തിളപ്പിൽ ക്വയർ അംഗങ്ങൾ ബഹു. വികാരിമാരോടും പള്ളിഭരണസമിതിയോടും ഇടയുന്നതും ഒഴിവാക്കാൻ ഇത് ഉപകരിക്കും.

> "സഭാനേതൃത്വത്തിനും സഭാംഗങ്ങൾക്ക് പൊതുവായും സംഗീതാദി കാര്യങ്ങളോടുള്ള നിസ്സംഗത തന്നെയാണ് ഈ നിലവാരത്തകർച്ചയ്ക്ക് കാരണം".

പാട്ടുകൾ സ്വരശുദ്ധിയോടെ ഉചിതമായ സ്ഥായിയിൽ ആരംഭിക്കുക, ആരാധനാ സമൂഹത്തിലെ മററംഗങ്ങളുടെ ആലാപനത്തെ ഏകോപിപ്പിച്ച് നയിക്കുക—ഇതൊക്കെയാണ് ഗായകസംഘം അനുഷ്ഠിക്കേണ്ട ധർമ്മങ്ങൾ. എന്നാൽ നമ്മുടെ ഇടവകകളിൽ പലപ്പോഴും കണ്ടുവരുന്ന പതിവ് ഈ സങ്കല്പങ്ങൾക്ക് കടകവിരുദ്ധമാണ്. ഗാനങ്ങളുടെ ഉടമസ്ഥാവകാശം സ്വയം ഏറെടുത്ത് ക്വയർ അംഗങ്ങൾ മാത്രം പാടുകയും മററുള്ളവർ വെറും കാഴ്ചക്കാരായി മാത്രം നിൽക്കേണ്ടിവരികയും ചെയ്യുന്ന അനുഭവമാണ് പല പള്ളികളിലും നിലവിലുള്ളത്. ജനസാമാന്യത്തിന് നന്നായറിയാവുന്ന ഗീതങ്ങളുടെ ട്യൂണുകൾപോലും അടിക്കടി മാററുകവഴി സംഗീതവിഭാഗത്തെ മററുള്ളവർക്ക് അപ്രാപ്യമായി നിർത്തുവാൻ ശ്രമിക്കുന്ന ഗായകസംഘങ്ങളും കുറവല്ല.

മററു സഭാവിഭാഗങ്ങളുടെ ക്വയറുകളിൽ മദ്ധ്യവയസ്ക്കരെയും പലപ്പോഴും തലനരച്ചവരെയും കണ്ടുവരുന്നുണ്ട്. എന്നാൽ നമ്മുടെ ഗായകസംഘങ്ങൾ മിക്കവാറും 'കുട്ടിക്കളി'യായി അവശേഷിക്കുന്നു. ഇതിന്റെ രണ്ട് ദോഷവശങ്ങൾ വന്ദ്യവയോധികനായ ഒരു പുരോഹിതൻ എന്നോട്

## ചില നിർദ്ദേശങ്ങൾ

നമ്മുടെ ആരാധന കൂടുതൽ സംപുഷ്ടമാക്കാനും സംഗീതവിഭാഗം ഏററവും ആസ്വാദ്യകരമാക്കുവാനും ചില എളിയ നിർദ്ദേശങ്ങൾ ഇവിടെ സമർപ്പിക്കുകയാണ്. സഭാനേതൃത്വവും ബന്ധപ്പെട്ട മററുള്ളവരും ത്യാജ്യഗ്രഹണമനോഭാവത്തോടെ ഈ നിർദ്ദേശങ്ങളെ സമീപിക്കും എന്ന് ആശിക്കുന്നു.

1. പല വൈദികരും ചിലപ്പോൾ അഭിവന്ദ്യ പിതാക്കന്മാർപോലും ഗായകസംഘങ്ങളോട് കടുത്ത അസഹിഷ്ണുത പ്രകടിപ്പിക്കാറുണ്ട്. ആരാധന ഇടയ്ക്കുവച്ച് നിർത്തി ഗായകരെ ശകാരിക്കുകവഴി അവരുടെ ആത്മവീര്യം കെടുത്തുന്നത് ക്രൂരതതന്നെയാണ്. പാട്ടിലോ പെരുമാററത്തിലോ തെററുകുററങ്ങൾ ഉണ്ടെങ്കിൽ ആരാധനയ്ക്കുശേഷം സ്വകാര്യമായി വിളിച്ച് ഗുണദോഷിക്കാനുള്ള വിവേകം ഗുരുസ്ഥാനീയർ കാട്ടണം.

2. വാദ്യോപകരണങ്ങൾക്കെതിരെയുള്ള നമ്മുടെ മുൻവിധി അവസാനിപ്പിക്കേണ്ട സമയമായി. സംഗീതസാമഗ്രികളുടെ ശബ്ദകോലാഹലം പള്ളികളിൽ അനുവദിക്കേണ്ട. എന്നാൽ ശരിയായ

സ്ഥായിയിൽ പാട്ടുകൾ ആരംഭിക്കാനും, താളലയങ്ങൾ പാട്ടിന്റെ അന്ത്യംവരെ നിലനിർത്താനും ആവശ്യംവേണ്ട ഉപകരണങ്ങൾ (ഉദാ. ഓർഗൻ or ഹാർമോണിയം, തബല) എല്ലാ ദേവാലയങ്ങളിലും ഉണ്ടായിരിക്കണം. അവ കൈകാര്യം ചെയ്യാൻ ആളുകളെയും സജ്ജമാക്കണം.

3. സ്വരമാധുരിയിൽ അനുഗ്രഹീതരല്ലാത്ത വൈദികർ പാട്ടുകൾ തങ്ങൾതന്നെ തുടങ്ങിക്കൊള്ളണം എന്നു ശഠിക്കരുത്. എല്ലാവർക്കും പാടിയെടുക്കാവുന്ന സ്ഥായിയിൽ ഇമ്പകരമായി പാട്ടുകൾ തുടങ്ങാൻ കഴിവുള്ള ഒരു ശുശ്രൂഷകനെയോ ഗായകനെയോ അതിനായി നിയോഗിക്കണം.

4. മനോഹരമായി ആലപിക്കാവുന്ന ഗീതങ്ങൾ ഉള്ളപ്പോൾ തൽസ്ഥാനത്ത് ഗദ്യം ഉപയോഗിക്കുന്ന പതിവ് അവസാനിപ്പിക്കണം. (ഉദാ. വി. കുർബാന രണ്ടാം അദ്ധ്യായത്തിന്റെ ഒടുവിൽ അപ്പവും വീഞ്ഞും വാഴ്ത്തിയശേഷം പാടുന്ന 'നാഥാ! നിൻ മൃതിയോർത്തങ്ങൾ'. കാസായും പീലാസായും എടുത്ത് പടിഞ്ഞാറോട്ടു വരുമ്പോൾ പാടുന്ന 'നാഥാ! കൃപചെയ്തീടണമെ').

5. ആലപിക്കാൻ ബുദ്ധിമുട്ടുള്ള ഗീതങ്ങളുടെ പകരം ഗദ്യം ഉപയോഗിക്കുകയോ, അവയുടെ ഈണം കാലോചിതമായി പരിഷ്ക്കരിക്കുകയോ ചെയ്യുക. (ഉദാ. ചില പ്രത്യേക രാഗങ്ങളിൽ 'ശുദ്ധൻ നീ ആലോഹോ!', ദു:ഖവെള്ളിയാഴ്ച മദ്ധ്യാഹ്ന നമസ്ക്കാരത്തിലെ 'അപ്പുലരിയിൽ നിന്നെ—സ്കീപ്പാമേൽ ദുഷ്ടർ')

6. പലപ്പോഴും വൈദികനും ശുശ്രൂഷകനും തന്നെ സുറിയാനി ഗീതങ്ങൾ ആലപിക്കുന്നത് കേൾക്കാം. സാധാരണ ജനങ്ങൾക്ക് കൂടെ ചേർന്നു പാടാൻ അവസരം നിഷേധിക്കുന്ന ഈ നടപടി കഴിവതും ഒഴിവാക്കുക.

7. എല്ലാ രംഗങ്ങളിലും സ്വദേശവൽക്കരണത്തിന്റെ (indigenization) കാലമാണല്ലോ ഇന്ന്. കാലഹരണപ്പെട്ട സുറിയാനി രീതികൾക്കു പകരം കാലോചിതമായ കർണ്ണാടക—ഹിന്ദുസ്ഥാനി രാഗങ്ങൾ പരീക്ഷിച്ചുനോക്കുന്നത് ഒരു നല്ല തുടക്കമാകും.

8. വി. കുർബാനയുടെ തുടക്കത്തിലും അവസാനിച്ചതിനുശേഷവും നല്ല ഭക്തിഗാനങ്ങൾ ആലപിക്കാൻ ഗായകസംഘങ്ങൾക്ക് സ്വാതന്ത്ര്യം നൽകുന്നത് ഉചിതമായിരിക്കുമോ എന്നു പരിശോധിക്കുക. ആരാധനാസംഗീതത്തിന്റെ അയവില്ലായ്മ (rigidity) നീക്കാൻ ഇത് സഹായിക്കും. ഒരു ഇടവകയിൽ വി. കുർബാനയ്ക്കുശേഷം 23—ാം സങ്കീർത്തനത്തെ ആധാരമാക്കിയുള്ള സുന്ദരമായ ഒരു ഗാനം ആലപിച്ചുകേട്ടപ്പോളാണ് ഈ ആശയം കടന്നുവന്നത്. കൈമുത്തിന്റെ അവസരത്തിലും പുതിയ ഗാനങ്ങൾ പ. സുന്നഹദോസ് അനുവദിക്കുന്നത് ക്രിയാത്മകമായിരിക്കും.

9. ഒരു പതിററാണ്ടു മുമ്പുവരെ നമ്മുടെ വിവാഹശുശ്രൂഷയിലെ ഗാനാലാപം തീർത്തും അലങ്കോലമായിരുന്നു. പാട്ട് ആരംഭിക്കുന്ന കാര്യത്തിലും, തന്റെ ശബ്ദം ഏററവും ഉച്ചത്തിൽ കേൾപ്പിക്കുന്ന കാര്യത്തിലും വൈദികരും ശുശ്രൂഷകരും മൽസരിച്ച് ഗാനാലാപനത്തിന്റെ മനോഹാരിത നഷ്ടപ്പെടുത്തിവന്നിരുന്നു. ഈ രംഗത്ത് ഒരു മാററമുണ്ടായതും, വിവാഹശുശ്രൂഷകൾ കാതിന് ഇമ്പം നൽകുന്ന അനുഭവങ്ങളായി മാറിയതും ഗായകസംഘങ്ങളുടെ ആവിർഭാവത്തോടെയാണ്.

10. ആരാധനക്രമങ്ങളുടെ പുതിയ പതിപ്പുകൾ ഇറക്കുമ്പോൾ ഗാനങ്ങളുടെ കാര്യത്തിൽ ഇടയ്ക്കിടെ പാഠഭേദങ്ങൾ (variations) വരുത്തുന്നത് ചിന്താക്കുഴപ്പം മാത്രമല്ല, ആലാപനത്തിൽ അലങ്കോലവും ഉണ്ടാക്കുന്നുണ്ട്. അത്യാവശ്യമില്ലെങ്കിൽ ഇത്തരം പരിഷ്ക്കാരങ്ങൾ ഒഴിവാക്കുക.

ഇക്കാര്യങ്ങളെല്ലാം തുറന്നെഴുതിയത് ആരോടെങ്കിലുമുള്ള അനാദരവുകൊണ്ടല്ല. നമ്മുടെ ആരാധനയും, പ്രത്യേകിച്ച് അതിലെ സംഗീതവിഭാഗവും മേല്ക്കുമേൽ പുഷ്ടിപ്പെടണം എന്ന ആത്മാർത്ഥമായ ആഗ്രഹമാണ് എന്റെ പ്രചോദനം. പരിശുദ്ധ സുന്നഹദോസും, ബഹു. വൈദികരും, സ്കൂൾ ഓഫ് ലിററർജിക്കൽ മ്യൂസിക് പ്രവർത്തകരും ഇക്കാര്യങ്ങൾ സംബന്ധിച്ച് ഉചിതമായ വിചിന്തനങ്ങൾ നടത്തിയാൽ ഞാൻ കൃതാർത്ഥനായി.



## മദ്ധ്യസ്ഥതയാലുള്ള ഉപകാർസ്മരണയ്ക്ക്





Grace Thomas.

ഒരു വിശ്വാസി, ബോംബെ.

താമസിച്ചതിനു ക്ഷമാപണം.





ഒരു വിശ്വാസി, പത്തനംതിട്ട.

# ON THE SACRAMENT OF HOLY CONFESSION

**Fr. P. C. Philip, Malaysia**

"The sacrament of Holy Confession is not human creation. It was ordained by our loving Lord as any other sacraments of the Church".

Jesus Christ, our Lord, suffered, took the cross and died for our sins. We say the Jews crucified our Lord. But neither the Jews nor sin nor death could hold Him who was sinless and He came fourth victorious and triumphant on the third day by His Resurrection and He thus nailed sin and death to the cross.

Christ is Risen! The Lord is with us. This is the glad tidings of Easter. But when we fall to sin and live in sin, we are once again nailing our Lord and entombing Him. Every sin committed by the faithful is a nail pierced to those hands and legs of Love; and every deadly sin we commit is a spear that pierce our Lord's side. But when we confess and renounce our sins and receive absolution from our Lord through His ordained ministers, we are effecting Resurrection to our Lord who is within us. Hence we should make the great feast of Easter meaningful in our day to day life.

Genesis 2.8 reveals that God created man and put him in the paradise. (Paradise=Eden=the presence of God; to be with God). When man sinned (indiscipline and disobedience) God sent him out of the Paradise. He lost the divine presence. Derailment and disharmony set into his life-aim.

Cain killed Abel (Genesis 4:4-9) the first fruit of sin and thus inaugurated the history of strife, enmity and war the fruits of sin upon this earth.

Again in the days of Abraham, God destroyed Sodom and Gomorrah for their sins (Genesis 19:24-28).

........Sin increased; God's love for humanity also increased and God sent forth Moses, the Law, Prophets, Kings, Judges and at last His own Son to reconcile the world to Him. John the Baptist, the fore runner of our Master, came preaching: "Repent, for the Kingdom of Heaven is at hand" (Mathew 3:2). And Jesus Christ, our Lord himself came preaching the same message (Mathew 4:17).

And again we read that those who came to John were baptised by him in the river Jordan, confessing their sins (Mtt. 3:6 and Mk. 1:5). The confession that is mentioned in Mtt. 3:6 and Mk. 1:5 should have been public auracular confession and this practice continued in the Church for sometime.

In the Nicene Council of A. D. 325 it was formed: "One baptism for the remission of sins". This can be interpreted as follows:

Baptism which is the participation in the forgiveness of sins should be administered only once. Due to the bad effects of public confession and penance it was replaced with private auracular confession to the Priest, who is the representative of Christ as well as the spiritual father of the Christians. This practce seems to have become general by the end of the sixth century A. D.

We should also understand that the sacrament of the Holy Confession is not a human creation. It was ordained by our loving Lord as any other sacraments of the Church, for the Salvation of the humanity. The Apostles continued the works of our Lord on this earth. Christ came to seek and forgive the sinners. Christ's medication to sinners were "Your sins are forgiven" (Matt. 9:2-8; Lk. 5:18-26; Mk. 2:1-10). It was this very right to forgive, which was bestowed on the Apostles and their successors when Christ said: "Truly I say to you whatever you bind on earth shall be bound in Heaven, and whatever you loose on earth shall be loosed in heaven" (Mtt. 18:18) which is put more clearly in

St. John 20:23, "If you forgive the sins of any, they are forgiven; if you retain the sins of any they are retained." And the High Priestly prayer of our Lord proclaims: "As thou didst send me in to the world, so I have send them into the world" (John 17:18).

Solomon the great wise King says: "He who conceals his transgressions will not prosper; but he who confesses and forsakes them will obtain mercy" (Proverbs 28:13). King David says: "I acknowledged my sin to thee, and I did not hide my iniquity; I said, I will confess my transgressions to the Lord; then thou didst forgive the guilt of my sin" (Psalm 32:5) Again in 2 Samuel 12:13–14 we read of the confession of David and the forgiveness of God proclaimed by the prophet Nathan and it is very clear in the Old Testament that it was the Priest who did the atonement for the sinners. This is very clear from the books of Leviticus and Numbers. Leviticus 5:6-13, 18; 6:1-7; 16:29-34. The last passage refers to the common atonement once a year. (Read also 1 John 1:9; St. James 5:14-18). All these passages directly or indirectly refers to confession and the forgiveness proclaimed by Priests or prophets of God.

For the first fifteen centuries of the Christian Era, nobody questioned this sacrament and it was only in the 15th century, the people started questioning the 'Sale of Indulgences' of the Roman Catholic Church which they practised along with the sacrament of confession. (Sale of Indulgence: In brief this means buying forgiveness for a departed soul by paying a large sum of money. It is said that this money was used for the construction of the St. Peter's Basilica). This truly needed purification. In purifying this evil practice, the Protestants threw away both: The sacred confession and the sale of Indulgence. There are many who think that in stopping the practice of confession the Protestant brethren threw away both the baby and the bath-water. Even Martin Luther, the man behind the Reformation, did not give up the practice of private confession. He zealously urges the practice of it and even calls it "our dear confession".

Sigmund Freud and Karl Jung, the world famous psychiatrists of this century, after having treated thousands of mentally sick people have come to the conclusion that mental abnormalities are found largely among the members of the churches which did not have confession. "Expression would prevent suppression and consequent repression and prevention is better than cure", Minor physical ailments if not attended can lead to major incurable illness. So is the case with sin and spiritual ailments. So confess your sins, ere they settle down in the concious mind, bring them out through the sub-concious mind and express (confess) from the conscious mind.

Next Issue:

**More Biblical evidence for confession etc.**

മദ്ധ്യസ്ഥതയാലുള്ള
ഉപകാരസ്മരണയ്ക്ക്



Ammini Thomas, Konni.

എല്ലാ മതങ്ങളുടെയും സേവന സൗഹൃദത്തോടെ മതത്തെ രാഷ്ട്രീയവുമായി ബന്ധിപ്പിക്കാതെ എല്ലാ ഇന്ത്യാക്കാരും എന്റെ സഹോദരീ സഹോദരന്മാരാണെന്ന പ്രഥമ ലക്ഷ്യത്തോട് ഏകകണ്ഠമായ ഒരു ഉടമ്പടി സുനിശ്ചിതപ്പെടുത്തി ജീവിക്കുക എന്നതാണ് മതേതര ഭാരതത്തിൽ ക്രൈസ്തവർ ലക്ഷ്യമാക്കേണ്ടത്. ഈ ലക്ഷ്യപ്രാപ്തിക്കായി എനിക്കു ചെയ്യുവാൻ സാധിക്കുന്നത് എന്താണ്? എന്റെ സമൂഹത്തിനു ചെയ്യുവാൻ സാധിക്കുന്നത് എന്താണ്? എന്റെ ദൈവത്തിനു ചെയ്യുവാൻ സാധിക്കുന്നത് എന്താണ്? എന്നീ മൂന്നു കാര്യങ്ങളെപ്പററി ഒരു അപഗ്രഥനം.

# മതേതര ഭാരതത്തിലെ ക്രൈസ്തവ ദർശനം

ഗീവറുഗീസ് ഐപ്പ്

ഭാരതം ഇന്ന് വലിയ പരീക്ഷണഘട്ടങ്ങളിലൂടെ കടന്നുപോയ്ക്കൊണ്ടിരിക്കുന്നു. വർഗ്ഗീയ വിവേചനത്തിന്റെ പേരിൽ ലഹളകളും കൊലപാതകങ്ങളും അഴിഞ്ഞാടുന്നു. അധികാരം കൈയ്യാളുന്ന ശക്തികൾക്കുപോലും തല കുനിക്കേണ്ട അവസ്ഥ സംജാതമായിരിക്കുന്നു. തങ്ങളെ ചോദ്യം ചെയ്യാൻ ഒരു ഗവൺമെന്റിനും അവകാശമില്ലഎന്ന ധിക്കാരത്തോടെ ചിലർ രാഷ്ട്രത്തിന്റെ തന്നെ ഭരണഘടനയും ആദർശങ്ങളും ബലികഴിക്കുന്നു. മററുള്ളവനും എന്നെപ്പോലെ ശബ്ദമുയർത്തുവാൻ അവകാശമുണ്ടെന്ന് മറക്കുന്നു പലരും.

ഒരു മതത്തേയും നിരോധിക്കാത്തതും ഒരു മതത്തേയും ഔദ്യോഗിക മതമായി അംഗീകരിക്കാത്തതുമായ ഒരു രാഷ്ട്രമാണ് ഇന്ത്യ. ഏതൊരു ഭാരതീയനും അവൻ വിശ്വസിക്കുന്ന വിശ്വാസസംഹിതയെ പ്രഖ്യാപിക്കുന്നതിനും, പ്രചരിപ്പിക്കുന്നതിനും, അനുസരിക്കുന്നതിനും, അവകാശമുണ്ട്. മതേതരത്വം എന്നതിന് 'സെക്കുലരിസം' എന്ന പദമാണ് ആംഗ്ളേയ ഭാഷയിലുള്ളത്. സെക്കുലർ എന്നതിന്റെ വിപരീതപദമായിട്ടാണ് 'റിലീജിയസ്' എന്ന പദം പ്രയോഗിച്ചിരിക്കുന്നത്. പക്ഷേ ഭാരതീയ പശ്ചാത്തലത്തിൽ ഇതല്ല അർത്ഥമാക്കേണ്ടത്. മതനേതാക്കളാൽ ഭരിക്കപ്പെടുന്ന രാഷ്ട്രമല്ല എങ്കിൽപോലും 'എല്ലാമതങ്ങളുടേയും സേവനസൗഹൃദത്തോടെ മതത്തെ രാഷ്ട്രീയവുമായി ബന്ധിപ്പിക്കാതെ എല്ലാ ഇന്ത്യാക്കാരും എന്റെ സഹോദരീ സഹോദരൻമാരാണെന്ന പ്രഥമ ലക്ഷ്യത്തോട് ഏകകണ്ഠമായ ഒരു ഉടമ്പടി സുനിശ്ചിതപ്പെടുത്തി ജീവിക്കുക എന്നതാണ് ലക്ഷ്യമാക്കേണ്ടത്. ഈ ലക്ഷ്യപ്രാപ്തിയ്ക്കായി എനിക്കു ചെയ്യുവാൻ സാധിക്കുന്നത് എന്താണ്? എന്റെ സമൂഹത്തിനു ചെയ്യുവാൻ സാധിക്കുന്നത് എന്താണ്?' എന്റെ ദൈവത്തിനു ചെയ്യുവാൻ സാധിക്കുന്നത് എന്താണ്? എന്നീ മൂന്നു കാര്യങ്ങളെപ്പററി ഒരു അപഗ്രഥനം നടത്താം.

## 1. മതേതര ഭാരതത്തിലെ ക്രൈസ്തവ ദർശനത്തിൽ (വ്യക്തി) ഞാൻ ആര്?

ക്രൈസ്തവ ദർശനത്തിൽ ഞാൻ ആര് എന്നതിന് വി. പൗലോസ് ശ്ളീഹാ മറുപടി നൽകുന്നു. 1) രാജകീയ പുരോഹിതവർഗ്ഗം 2) വിശുദ്ധവംശം 3) സ്വന്തജനം 4) ക്രിസ്തുവിന്റെ പ്രതീകം (1 Pet 2:8–9, ഗലാ: 2:20) ഈ ദർശനാത്മകമായ ജീവിതം നീതിനിഷ്ഠയിലേക്ക് നയിക്കുന്നു. അത് രാഷ്ട്രത്തിന്റെ ശ്രേയസ്സിന് ഉതകുകയും ചെയ്യുന്നു. മനുഷ്യഹൃദയം എത്രയോ ശ്രേഷ്ഠമാണ്. അതിൽക്കൂടിയാണ് ജീവിതത്തിലെ ദിവ്യദർശനങ്ങൾ ഉദിക്കുന്നത്. വലിയ ബുദ്ധിയേക്കാൾ ഒരു സഹൃദയത്വത്തെയാണ് ക്രൈസ്തവദർശനം വിഭാവനം ചെയ്യുന്നത്. സഹൃദയത്തിലേ, സരസജീവിതവും പുരോഗതിയും സാദ്ധ്യമാകൂ. ഹൃദയമില്ലാതെ തീഷ്ണബുദ്ധി മാത്രമുള്ളവൻ ശുഷ്കിച്ചു മരിച്ചുപോകും. അതുകൊണ്ട് ഹൃദയത്തിനുവേണ്ടി ബുദ്ധിയോ, ബുദ്ധിക്കുവേണ്ടി ഹൃദയമോ ത്യജിച്ചുകളയണമെന്നർത്ഥമില്ല.

മതേതര രാഷ്ട്രത്തിൽ നൻമ പ്രവൃത്തികളുടെ കണക്കുകളല്ല, തിൻമകളെ കണ്ടുപിടിച്ചു തിരുത്തുവാനുള്ള ശ്രമമാണ് വേണ്ടത്. ഒരുവൻ ന്യായപ്രമാണം മുഴുവൻ പ്രമാണിച്ചു നടന്നിട്ടും ഒന്നിൽ തെററിയാൽ അവൻ സകലത്തിനും കുററക്കാരനാകുന്നു (യാക്കോ: 2:10, 4:17, റോമ. 12:21) രാഷ്ട്രത്തോടുള്ള കടപ്പാട് 'എന്തു ലഭിക്കുന്നുവെന്നതിനേക്കാളുമുപരി പ്രാധാന്യത്തോടെ വീക്ഷിക്കുന്നത് എന്തു ചെയ്തു' എന്നതിനാണ് ക്രിസ്തുമതം പ്രചോദനം നൽകുന്നത്.

ഒരു വ്യക്തിയുടെ നീതിപൂർവ്വമായ ജീവിതത്തിന് ലഭിക്കുന്ന സമ്മാനമാണ് 'സമാധാനം' ലൗകികസമാധാനമല്ല ഇതിലെ ഉള്ളടക്കം. ഈ 'സമാധാനം' കഷ്ടതയിലും പാടുവാനുള്ള സദ്ഹൃദയത്തിൻെറ വാഞ്ചയാണ്. ക്രിസ്തു ലോകത്തിൽ സ്ഥാപിക്കുവാൻ വന്ന ഈ 'സമാധാനം' മനുഷ്യർക്ക് അനുഭവവേദ്യമാകണമെങ്കിൽ ലോകത്തിൽ നീതി സ്ഥാപിതമാകണം. 27 ശതാബ്ദങ്ങൾക്കുമുമ്പ് യെശയ്യാ പ്രവാചകൻ ഉത്ഘോഷിച്ച (യെ: 32:17 ത് ഇന്ന് അന്വർത്ഥമായിരിക്കുന്നു. ക്രൈസ്തവദർശനത്താൽ പ്രചോദിതരായി അനീതിയിൽനിന്നും, അക്രമണത്തിൽനിന്നും, ചൂഷണത്തിൽനിന്നും, സാമ്പത്തിക പരാധീനതയിൽനിന്നും പാരതന്ത്രത്തിൽനിന്നും മനുഷ്യൻ സ്വാതന്ത്ര്യം നേടിയാൽ മാത്രമേ അവന് സമാധാനവും, സൗഭാഗ്യവും ലഭിക്കുകയുള്ളു. രാഷ്ട്രീയ യാഥാർത്ഥ്യങ്ങളോട് മല്ലടിക്കുന്നവർക്കും, ചവുട്ടിമെതിക്കപ്പെടുന്നവർക്കുംവേണ്ടി അനുകൂല മനോഭാവം പുലർത്തുകയും ഫലവത്താകാൻ പ്രയത്നിക്കുകയും ചെയ്യുക എന്നുള്ളതാണ്. ഇതാണ് ക്രിസ്തീയ സുവിശേഷപ്രഘോഷണം യാഥാർത്ഥ്യമാക്കിത്തീർക്കുന്നത്. ക്രിസ്തു ലോകത്തിൻെറ രക്ഷകൻ എന്നു പറയുമ്പോൾ ആധുനിക മനുഷ്യനഭിമുഖീകരിക്കുന്ന പ്രശ്നങ്ങൾക്ക് പരിഹാരമായി ആത്മീകജ്യോതി കാട്ടിക്കൊടുക്കുവാൻ നമുക്ക് സാധിക്കണം. കാരണം യേശുക്രിസ്തു പ്രസംഗകൻ മാത്രമല്ലായിരുന്നു, പിന്നെയോ രക്ഷകനും കൂടിയായിരുന്നു. ഉദാ: രോഗികളെ സൗഖ്യമാക്കി, വിശന്നവരെ പോഷിപ്പിച്ചു അടിമത്വത്തിൽ നിന്നു വിടുവിച്ചു സ്ത്രീകളെ സമൂഹത്തിൻെറ മുഖ്യധാരയിലേക്ക് കൊണ്ടുവന്നു. ഭാരതജനതയുടെ ഇപ്രകാരമുള്ള സമഗ്രരക്ഷ

> "സ്നേഹത്തിൻെറ ആത്മാവിൽ എല്ലാവരെയും ഒന്നുപോലെ സഹോദരരായി അംഗീകരിക്കുകയും മതപരിവർത്തനത്തേക്കാൾ മന:പരിവർത്തനത്തിനു പ്രാധാന്യം കൊടുക്കുകയും ചെയ്താൽ മതേതരഭാരതത്തിലെ ക്രൈസ്തവ ദർശനം സാഫല്യമടയും".

വിമോചനമോ, സാമ്പത്തിക വിമോചനമോ, വനിതാ വിമോചനമോ, പൂർണ്ണതയിൽ എത്താത്ത ഈ ഭാരതത്തിൽ നീതിയുടെ പരിണിതഫലമായ സമാധാനം എന്ന ക്രൈസ്തവദർശനം പ്രാനാന്യമർഹിക്കുന്നു.

ഈ ക്രൈസ്തവദർശനത്തിൻെറ പ്രഥമപടിയായി എക്യുമിനിസം വളരേണ്ടിയിരിക്കുന്നു. ഇത് ക്രിസ്തീയ വിഭാഗങ്ങളുടെ ലയനമല്ല അർത്ഥമാക്കുന്നത്. എക്യുമിനിസത്തിൻെറ മൂലാർത്ഥം 'ഭവനം' എന്നർത്ഥം വരുന്ന 'ഓയ്ക്കോസ്' 'വസിക്കുക' എന്നർത്ഥം വരുന്ന 'മെനയിൻ' എന്നിവയാണ്. ഒരു ഭവന (ക്രിസ്ത്യൻ) ത്തിൽ പാർക്കുന്നവരെങ്കിലും (സഭകൾ) അവനവന് അവനവൻെറ വ്യക്തിത്വ ഉണ്ട്; എങ്കിലും പൊതുസ്വഭാവയൈക്യം നിലനിർത്തേണ്ടതാവശ്യമാണ്. ബഹുലമതസമൂഹങ്ങൾ ഉൾക്കൊണ്ടിരിക്കുന്ന നമ്മുടെ രാജ്യത്തെ പ്രത്യയശാസ്ത്രങ്ങളും സമൂഹശാസ്ത്രങ്ങളും വിവിധങ്ങളാണ്. ഇവിടെ ഐക്യത്തിൻെറ പ്രതീകമായ ക്രിസ്തുവിനെ സാമൂഹ്യ രക്ഷിതാവായി അസന്നിഗ്ദമായി സാക്ഷിക്കുകയും പ്രഖ്യാപിക്കുകയും ചെയ്യുക എന്നതുതന്നെയാണ് ക്രിസ്തുവിലുള്ള എക്യുമിനിസത്തിൻെറ മുദ്രാവാക്യം.

## 2. മതേതരഭാരതത്തിലെ ക്രൈസ്തവദർശനത്തിൽ (സഭ) സമൂഹത്തിൻെറ ദൗത്യം എന്ത്?

നമ്മുടെ ദൗത്യം ചില പ്രത്യേക സംസ്കാരം, പാരമ്പര്യം ഇവമൂലം ഉളവാക്കപ്പെടുന്ന പരുക്കൻ യാകുന്നു സുവിശേഷത്തിൽ അന്തർലീനമായിരിക്കുന്നത്. ഇവിടെയാണ് 'പങ്കിടീൽ' (ക്വയ്നോണിയ) ആവശ്യമായിതീരുന്നത്.

## സംശയങ്ങൾ ചോദിക്കുക

### ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

പരുമലത്തിരുമേനിയുടെ ചിത്രം പോലെ മററു തിരുമേനിമാരുടെ ചിത്രങ്ങൾ പള്ളിയുടെ അകത്തു വയ്ക്കാമോ?

—ബിജു കുര്യൻ, കൊററനാട്

ആ പതിവ് നമുക്കില്ല. പരിശുദ്ധൻമാരുടെ ചിത്രങ്ങൾ മാത്രം പള്ളിയിൽ വയ്ക്കാം.

**മതേതരഭാരതത്തിലെ ക്രൈസ്തവദർശനത്തിൽ പ. റൂഹാ (ത്രിത്വം)യുടെ പങ്കാളിത്തം.**

'കായ്നോണിയ'യ്ക്കു പ്രേരണശക്തി ജ്വലിപ്പിക്കുന്നത് പ. റൂഹായുടെ പങ്കാളിത്വത്തോടുകൂടിയാണ്. ഈ പങ്കാളിത്തം ആത്മീകതലത്തിലവസാനിക്കുന്നതെങ്കിൽ ആരംഭം ആദിമസഭയിലുണ്ടായിരുന്നതുപോലെ (അപ്പോ. 4:32–35) ഭൗതികതയുംപ്പെടെയുള്ള പങ്കിടീലിലും പങ്കാളിത്വത്തിലും ഏകീഭവിപ്പിക്കപ്പെടുകയുമാണ് ചെയ്യുന്നത്. പ. റൂഹായാൽ നിറയുവാനും (അപ്പോ. 4:31) സുവിശേഷത്തിൻെറ ആത്മാവ് (റോമ. 8:9–11) സർവ്വരിലും വ്യാപരിക്കുന്നുവെന്ന് അംഗീകരിക്കുവാനും സന്നദ്ധരാകണം. ഈ ദർശനദൈർഘ്യം ക്രിസ്തീയസഭയ്ക്കു പുറത്തും കാണുവാൻ സാധിക്കണം (യോഹ. 10:16–17). ചുരുക്കത്തിൽ സൃഷ്ടിയുടെ ഉത്ഗ്രഥനമാണ് സഭയുടെ ദൗത്യം.

ഇന്ന് നമ്മുടെ ദൗത്യത്തോടുള്ള വിശ്വസ്തതയ്ക്കും സുവിശേഷതീക്ഷ്ണതയ്ക്കും ക്ലാവു പിടിച്ചിരിക്കുകയല്ലേ എന്നത് ചിന്തനീയം തന്നെ. ഈ ക്ലാവുപിടുത്തത്തെപ്പററി ഗൗരവപൂർവ്വം മുഖവിലയ്ക്കെടുക്കേണ്ടിയിരിക്കുന്നു. വിയോജിപ്പുകളും, വ്യത്യാസങ്ങളും സ്വാഭാവികമാണ്. എന്നാൽ സ്നേഹത്തിൻെറ ആത്മാവിൽ എല്ലാവരെയും ഒന്നുപോലെ സഹോദരരായി അംഗീകരിക്കുകയും മതപരിവർത്തനത്തേക്കാൾ മന:പരിവർത്തനത്തിനു പ്രാധാന്യം കൊടുക്കുകയും ചെയ്താൽ മതേതരഭാരതത്തിലെ ക്രൈസ്തവദർശനം സാഫല്യമടയും തീർച്ച. 

കൃപനിറഞ്ഞ മറിയാമേ എന്നതിനു പകരം മാതാവേ എന്നു മാത്രം സംബോധന ചെയ്ത് പ്രാർത്ഥിക്കാമോ? (Do)

അങ്ങനെ ആകാമെന്നു സഭ പഠിപ്പിക്കുന്നില്ല.

അസിസ്ററൻറ് മെത്രാപ്പോലീത്തൻമാർക്ക് പൂർണ്ണ അധികാരമുണ്ടോ? (Do)

ഇല്ല. ഭദ്രാസന മെത്രാപ്പോലീത്തായുടെ സഹായിയാണ് അദ്ദേഹം. മെത്രാപ്പോലീത്തായുടെ നിർദ്ദേശപ്രകാരം കാര്യങ്ങൾ നടത്താം.

ഇപ്പോൾ ബാവാ നേരിട്ടു ഭരിക്കുന്ന ഭദ്രാസനങ്ങൾ ഏവ? (Do)

കോട്ടയം സെൻട്രലും, കണ്ടനാടും അമേരിക്കയും.

പെസഹായുടെ വി. കുർബാന വ്യാഴം വെളുപ്പിന് അസൗകര്യമായ ചില ഇടവകകളിൽ ബുധൻ വൈകിട്ട് അനുവദിച്ചിട്ടുണ്ടോ?

—സി. വി. ചെറിയാൻ

അനുവദിച്ചിട്ടുള്ള ഭദ്രാസന മെത്രാപ്പോലീത്തൻമാരുണ്ട്.

ഓർത്തഡോക്സ് സഭയുടെ ശവമടക്ക ശുശ്രൂഷ സ്വന്ത വീട്ടിൽവച്ചു നടത്തുന്നതു കൂടാതെ അന്യ സഭാവിശ്വാസിയുടെ ഭവനത്തിൽവച്ചും നടത്താമോ? —എ. എം. ഔസേഫ്, പോർട്ട്ബ്ളയർ

സ്വന്തക്കാർ ആവശ്യപ്പെട്ടാൽ നടത്തുവാൻ വികാരിക്ക് അനുവാദമുണ്ട്.

അന്ത്യോഖ്യ വെട്ടിമുറിച്ച് അലക്സന്ത്രിയാ, റോം, കുസ്തന്തീനോ പോലീസ്, അന്ത്യോഖ്യാ എന്ന് നാലാക്കിയിട്ടുണ്ടോ?

—ഇടിക്കുള, താന

അന്ത്യോഖ്യ വെട്ടിമുറിച്ചിട്ടില്ല. നിഖ്യാ സുന്നഹദോസിൽ തീരുമാനിച്ചത് വെട്ടിമുറിക്കാനല്ല. ചരിത്രപരമായി റോം പാശ്ചാത്യ സഭയുടെയും യറുശലേം, അലക്സാന്ത്ര്യാ, കോൺസ്ററാൻറിനോ പോലീസ്, അന്ത്യോഖ്യാ എന്നിവ കിഴക്കൻ സഭകളുടെയും സിംഹാസനങ്ങളാണ്. അന്ത്യോഖ്യതന്നെ രണ്ടുണ്ട്. ഒന്ന് അ. പ്ര. 11:26–ലും മറേറത് ഏഷ്യാമൈനറിലും– അ. പ്ര. 13:14. രണ്ടാമത്തേതിന് പിസിദിയായിലെ അന്ത്യോഖ്യാ എന്നു പറയുന്നു. ഇവിടെയല്ല ക്രിസ്ത്യാനി എന്നു ആദ്യം പേർ ഉണ്ടായത്. ആദ്യത്തേതിലാണ്. സിംഹാസനം അവിടെനിന്നു മാററിയാലും ആ പേർ പറയുന്നു. യഥാർത്ഥത്തിൽ ഏക സിംഹാസനം ക്രിസ്തുവിൻേറതു മാത്രമാണ്. അപ്പോസ്തോലൻമാർക്ക് അവൻെറ സിംഹാസനം നൽകുന്നു എന്നു മാത്രം. (യോഹ. 12:26)

പുതിയ വേദവായനക്കുറിപ്പിൽ നോമ്പിലെ തിങ്കളാഴ്ചകളിലെ സന്ധ്യനമസ്കാരത്തിൽ ഏവൻഗേലിയോൻ ഇല്ലാത്തതെന്ത്?

—ഫാദർ കെ. മാത്യൂസ്, പുത്തൂർ

പഴയതിലും ഇല്ലായിരുന്നു. ആ സന്ധ്യയിലെ നോമ്പിൻെറ നമസ്ക്കാരം മററു ദിവസങ്ങളെക്കാൾ ദീർഘമാകയാലായിരിക്കാം.

ബിലയാമിന്റെ യാത്ര ദൈവമനുവദിച്ചിട്ടായി രുന്നല്ലോ. പിന്നെ എന്തിന് മാലാഖ തടയുകയും കഴുത സംസാരിക്കയും ചെയ്തു.

—കെ. എസ്. ജോൺ, നാലാംചിറ

സംഖ്യ 22.12f നോക്കുക. രണ്ടാം പ്രാവശ്യം ബാലാക്കിന്റെ ആളുകൾ നിർബന്ധിച്ചപ്പോൾ ദൈവം അനുവാദം കൊടുത്തത് മെത്രാപ്പോലീത്തന്മാരുടെ ആദ്യ കല്പന നിർബന്ധിച്ചു തിരിച്ചെഴുതിപ്പിക്കുന്നതുപോലെ മാത്രം. 'പോകരുത്' എന്ന ആദ്യവിലക്ക് ബിലയാം അനുസരിക്കേണ്ടതായിരുന്നു.

ശൗൽ വെളിച്ചപ്പാടത്തിയെകൊണ്ട് വിളിപ്പിച്ചാൽ ശമുവേൽ വരുമോ? (Do)

കാലികമായ സത്യവും നിത്യസത്യങ്ങളുമുണ്ട്. അന്നത്തെ കാലത്ത് അത് ആളുകൾ വിശ്വസിച്ചിരുന്നു. ഫറവോന്റെ ഹൃദയം ദൈവം കഠിനമാക്കി എന്ന് അന്നു വിശ്വസിച്ചിരുന്നതുപോലെ പുതിയനിയമ നിത്യസത്യങ്ങളെപ്പോലെ അവ നിത്യ വെളിപ്പാടിനുശേഷമുള്ളവയല്ല. ഭൂതബാധ മാനസിക രോഗമാണെന്നു കർത്താവ് പഠിപ്പിക്കാതിരുന്നത് മനഃശാസ്ത്ര വികസനത്തിനു മുമ്പായിരുന്നതിനാലാണ്. ഭൂതമായാലും മാനസികരോഗമായാലും കർത്താവാണ് പരിഹാരകൻ.

പരിശുദ്ധനായ ഏക പിതാവേ ഉള്ളു എന്നു പറയുന്ന സഭ പരിശുദ്ധന്മാരുണ്ട് എന്നു പറയുന്നത് ശരിയോ?

—പി. എം. ജോർജ് M. P.

'വിശ്വാസിയായിരിക്ക' (St. Pauls Book Depot, Mavelikara) എന്ന ഗ്രന്ഥം പഠിക്ക. 'ഭൂമിയിൽ ആരെയും പിതാവ് എന്നു വിളിക്കരുത്'' എന്ന കല്പനപ്രകാരം സ്വന്ത അപ്പനെയും പിതാവെന്നു വിളിക്കരുതല്ലോ. 'അക്ഷരം കൊല്ലുന്നു, ആത്മാവോ ജീവിപ്പിക്കുന്നു'. സ്വയംഭൂവായ പരിശുദ്ധൻ പിതാവു മാത്രം. ആ അർത്ഥത്തിൽ പരിശുദ്ധന്മ വേറെ ഇല്ല. എന്നാൽ പുതിയനിയമത്തിൽ വിശ്വാസികളെ എല്ലാംതന്നെ 'ഹാഗിയോയി' (വേർതിരിക്കപ്പെട്ടവർ, Saints, പരിശുദ്ധന്മാർ) എന്നു പറഞ്ഞിട്ടുണ്ട്. പൗലോസിന്റെ ലേഖനാരംഭങ്ങൾ നോക്കുക.

'സെന്റ് തോമസ് ക്രിസ്ത്യാനികൾ' എന്ന് വേദപുസ്തകത്തിൽ ഉണ്ടോ? (Do)

ഇല്ല. സെന്റ് പീറ്റർ ക്രിസ്ത്യാനികൾ എന്നും ഇല്ല (1 കൊരി. 1:10–15). പുരാതന സഭകൾ ഒന്നും ഒരു അപ്പോസ്തോലന്റെ പേരിൽ

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്





നെൻസി കെ. ജോർജ്.



Siby, Payyampallil.



Jose, Kattappuram.





Aleyamma Abraham, Jaipur,




R. K. G. Koduvila.

തയ്യാറാക്കിയത്: **ജോയ്സ് തോട്ടയ്ക്കാട്**

# മനുഷ്യത്വത്തിന്റെ മരുപ്പച്ച

ആന്ധ്രാപ്രദേശിലെ യാച്ചാരാമിൽ സഭയുടെ ആഭിമുഖ്യത്തിൽ പ്രവർത്തിക്കുന്ന കുഷ്ഠരോഗികളുടെ കുട്ടികളെ എടുത്തു വളർത്തുന്ന സെന്റ് ഗ്രീഗോറിയോസ് ബാലഗ്രാമിനെക്കുറിച്ച് ഒരു ഫീച്ചർ.

**മ**രുഭൂമിയിലെ മരുപ്പച്ച മരുഭൂയാത്രികർക്ക് ആശ്വാസത്തിന്റെ കേദാരമാണ്. മനുഷ്യജീവിതത്തിലും അങ്ങനെതന്നെ. മനുഷ്യത്വമില്ലായ്മയുടെ വരണ്ടഭൂമിയിൽ മനുഷ്യത്വത്തിന്റെ മരുപ്പച്ച, വേദനകളും യാതനകളുമനുഭവിക്കുന്ന ജനവിഭാഗത്തിന് എന്നും ആശ്വാസത്തിന്റെ തെളിനീർ പ്രദാനം ചെയ്യും. ഈ സന്തോഷത്തെ പ്രദാനം ചെയ്യുക ഓരോ ക്രിസ്ത്യാനിയുടെയും ദൗത്യവും ലക്ഷ്യവുമാണ്. 'നിന്നെപ്പോലെ നിന്റെ അയൽക്കാരനെയും സ്നേഹിക്കുക എന്ന കർതൃകല്പന അന്വർത്ഥമാക്കുമ്പോഴാണ് യേശുവിനെ മുഖാമുഖം കണ്ടുമുട്ടുവാൻ കഴിയുന്നത്. ഈ ദൗത്യസാക്ഷാത്കാരത്തിന്റെയും ക്രിസ്തുവിനെ അഭിമുഖമായി ദർശിക്കുവാൻ കഴിയുന്നതുമായ ഒരു സമ്മേളനവേദിയിലേക്ക് നമുക്കു കടന്നുചെല്ലാം. ആന്ധ്രപ്രദേശിലെ വരൾച്ചബാധിതപ്രദേശമായി പ്രഖ്യാപിക്കപ്പെട്ടിട്ടുള്ള രംഗറെഡ്ഢി ഡിസ്ട്രിക്ടിലെ വരണ്ട ഭൂപ്രദേശത്താണ് യാച്ചാരം എന്ന ഗ്രാമം സ്ഥിതി ചെയ്യുന്നത്. ആ ഗ്രാമാന്തരീക്ഷത്തിന് തിലകം ചാർത്താനെന്നവണ്ണം അല്പം അകലെയായി ആശയററ അഗതികൾക്ക് ആശ്രയമരുളുവാൻ വെമ്പൽകൊള്ളുന്ന ഒരു ബാലഗ്രാം കാണാം. ഹൈദ്രബാദിൽനിന്ന് നാഗാർജ്ജുന സാഗറിലേക്കുള്ള വഴിയിൽ 50–ാം കിലോമീററിലാണ് ഇത് സ്ഥിതി ചെയ്യുന്നത്.

ഇന്ത്യയിലെ പ്രത്യേകിച്ച്, ആന്ധ്രയിലെ കുഷ്ഠരോഗികളുടെ കോളനികളിലും, ഗ്രാമവീഥികളിലും, പട്ടണപ്രദേശങ്ങളിലും കുഷ്ഠരോഗമെന്ന മാരകരോഗത്തിന്റെ ഭീഷണിയിൽ കഴിയുന്ന, പിച്ചക്കാശിനും എച്ചിൽപാത്രത്തിനുമായി ഉഴലുന്ന കുഷ്ഠരോഗികളുടെ കുട്ടികളെ മാററിപാർപ്പിച്ച് വരുംതലമുറയെ മാരകമായ രോഗത്തിന്റെ പിടിയിൽനിന്നും മോചിപ്പിച്ച് പുതിയൊരു ജീവിതത്തിന് അവസരം നൽകി, ദൈവത്തിനു കൊള്ളാവുന്നവരായി വളർത്തിയെടുക്കുക എന്ന മഹത്തായ ലക്ഷ്യത്തിൽ സഭ ആരംഭിച്ച സ്ഥാപനമാണ് ആന്ധ്രാപ്രദേശിലെ സെന്റ് ഗ്രീഗോറിയോസ് ബാലഗ്രാം.

കുഷ്ഠം പകരുന്നതല്ല എന്നും വേഗം സൗഖ്യമാക്കാവുന്നതാണെന്നും വൈദ്യശാസ്ത്രം തറപ്പിച്ചുപറയുന്നു. എ. ഡി. 2000 വർഷം ആകുമ്പോഴേക്കും ഭാരതത്തിൽനിന്ന് ഈ രോഗം പൂർണ്ണമായും മാറണമെന്ന് ബഹു. ഗവൺമെന്റ് ആഗ്രഹിച്ചു പരിശ്രമിക്കുന്നു. എങ്കിലും കുഷ്ഠരോഗികളെ നാട്ടുകാരും സ്വന്തക്കാരും വീട്ടുകാരും വെറുക്കുന്നു. യേശുക്രിസ്തു കുഷ്ഠരോഗികളെ തൊടുകയും സൗഖ്യമാക്കുകയും അവരോടുകൂടെ ഭക്ഷണം കഴിക്കുകയും ചെയ്തിരുന്നു. എന്നാൽ ക്രിസ്ത്യാനികളിലും സാമൂഹ്യപ്രവർത്തകരിലും കുഷ്ഠരോഗികൾക്ക് യഥാർത്ഥമായ സ്നേഹം കൊടുക്കുന്നവർ ചുരുക്കമാണെന്നത് ഒരു നഗ്നസത്യമാണ്. ഫാ. ഡാമിയൻ, മദർ തെരേസ, ബാബാ ആംതേ എന്നീ വ്യക്തികൾ കുഷ്ഠരോഗികൾക്കുവേണ്ടി ചെയ്തിട്ടുള്ള സ്തുത്യർഹമായ സേവനത്തെ വിസ്മരിക്കുന്നില്ല. രോഗം വന്നശേഷം സൗഖ്യമായവരെപ്പോലും സമൂഹം ഇന്ന് സ്വീകരിക്കുന്നില്ല എന്ന പരമാർത്ഥം പല കുഷ്ഠരോഗസങ്കേതങ്ങളിലുമുണ്ട്. ഈ പരിതസ്ഥിതിയിലാണ് ഏതാനും പേരെയെങ്കിലും

ഇല്ല. സെന്റ് തോമസ് സഭ, ലൂഥറൻ സഭ എന്നെല്ലാം പറയുന്ന പേരുകൾ നവീകരണശേഷമുള്ളവയാണ്.

പരുമല തിരുമേനിക്ക് പട്ടം കൊടുത്തതാര്? (Do)

മാത്യൂസ് മാർ അത്താനാസ്യോസ്.

സോദോം ഗോമോറാ എവിടെ? (Do)

ഇപ്പോഴത്തെ ചാവുകടൽ.

കുരിശിലെ ഏഴു മൊഴികൾ സൂചിപ്പിച്ചാണോ ഏഴു കൂദാശകൾ. (Do)

അല്ല. ഏഴ് പൂർണ്ണതയുടെ നമ്പരാണ്.

—o—

കുഷ്ഠരോഗത്തിൽനിന്നും രക്ഷിക്കാനുള്ള താല്പര്യത്തോടെ സെൻറ് ഗ്രീഗോറിയോസ് ബാലഗ്രാമിന് ആരംഭം കുറിച്ചത്.

വലിയ ഒരു പ്രസ്ഥാനത്തിന്റെ ചെറിയ ഒരു തുടക്കം ഇവിടെ സമാരംഭിച്ചിരിക്കുന്നു. ഭാരതത്തിൽ ആകെ 38 ലക്ഷം കുഷ്ഠരോഗികൾ ഉണ്ടെന്നാണ് കണക്ക്. അതിൽ ഏതാണ്ട് എട്ടു ലക്ഷവും ആന്ധ്രാപ്രദേശിലാണ്. സമൂഹത്തിൽനിന്ന് പിൻതള്ളപ്പെട്ട് യാതനയുടെയും വേദനയുടെയും കൈപ്പുനീർ ജീവിതാന്ത്യംവരെയും പാനം ചെയ്യുവാൻ വിധിക്കപ്പെട്ട ഈ നിർഭാഗ്യവാന്മാരുടെ ജീവിതം കരളലിയിപ്പിക്കുന്ന കദനകഥകളുടെ നീണ്ട അദ്ധ്യായങ്ങളാണ്. വൃത്തിഹീനമായ ചുററുപാടിൽ ചേരിപ്രദേശങ്ങളിൽ തിങ്ങിപ്പാർക്കുന്ന കുഷ്ഠരോഗികളെപ്പററി അധികമാരും ചിന്തിക്കാറുണ്ടെന്ന് തോന്നുന്നില്ല. ജീവിതനിലവാരം തകർന്ന് ധാർമ്മികമൂല്യങ്ങൾ ശോഷിച്ച്, നൈരാശ്യം മാത്രം കൈമുതലുള്ള ദരിദ്രവർഗ്ഗമാണിവർ. രോഗത്ത ൽ വികൃതരൂപികളായവർ, കൈകാലുകൾ നഷ്ടപ്പെട്ടവർ, വ്രണം പിടിച്ച് ശരീരം ദുർഗന്ധപൂരിതമായവർ, ആരാണിവർക്ക് ഒരത്താണി? ഈ ഭീകര രോഗത്തിന്റെ പിടിയിൽനിന്ന് അവരുടെ മക്കളും വിമോചിതരല്ല. അവരും

---

**ഈ പിഞ്ചോമന കുഞ്ഞുങ്ങൾ നമ്മുടെ കരുണ അർഹിക്കുന്നില്ലേ? നമ്മുടെ കുഞ്ഞുങ്ങളുമായി ഇവർക്ക് എന്താണ് വ്യത്യാസം? എല്ലാവരും ദൈവത്തിന്റെ മക്കളല്ലേ? ഇവരിലും ദൈവസാദൃശ്യവും രൂപവും ഇല്ലേ? ഇവരെ അവഗണിക്കുന്ന മനുഷ്യത്വഹീനത ദൈവത്തെ ഉപേക്ഷിക്കുന്നതിനു തുല്യമല്ലേ?**

---

ഈ മാരകരോഗത്തിനടിമപ്പെടുന്നു. ഇവരുടെ തലമുറകൾക്ക് ഈ രോഗം എന്നും തടവറയാണ്. രോഗബാധിതരായ ഈ പിഞ്ചോമനകളുടെ അധരങ്ങളിൽ വിശപ്പിന്റെ വിളിയാണ്. ഒരു ചാൺ വയറിനുവേണ്ടി കുഷ്ഠം പിടിക്കാത്ത മനസ്സുമായി ഈ കുഞ്ഞുങ്ങൾ തെരുവുതെണ്ടികളായി മാറുന്നു. ഈ പിഞ്ചോമന കുഞ്ഞുങ്ങൾ നമ്മുടെ കരുണ അർഹിക്കുന്നില്ലേ? നമ്മുടെ കുഞ്ഞുങ്ങളുമായി ഇവർക്ക് എന്താണ് വ്യത്യാസം? എല്ലാവരും ദൈവത്തിന്റെ മക്കളല്ലേ? ഇവരിലും ദൈവസാദൃശ്യവും രൂപവും ഇല്ലേ? ഇവരെ അവഗണിക്കുന്ന മനുഷ്യത്വഹീനത ദൈവത്തെ ഉപേക്ഷിക്കുന്നതിനു തുല്യമല്ലേ? മനുഷ്യോചിതമായി ജീവിക്കാനുള്ള സാഹചര്യം സൃഷ്ടിക്കാൻ അല്പമായെങ്കിലും സന്നദ്ധത കാട്ടാത്ത ഹൃദയങ്ങൾക്കല്ലേ യഥാർത്ഥ കുഷ്ഠം? ഇവിടെ നമ്മുടെ ദൗത്യം നാം വിസ്മരിക്കരുത്. 'നീ ശുദ്ധനാക' എന്ന് അരുൾ ചെയ്തുകൊണ്ട് സമൂഹത്തിൽനിന്ന് എന്നന്നേക്കുമായി തള്ളപ്പെട്ടവനായ കുഷ്ഠരോഗികളുടെ സമീപെ ചെന്ന് തന്റെ കരങ്ങളാൽ ആശ്ലേഷിച്ച് സൗഖ്യം നൽകിയ യേശുനാഥന്റെ സ്നേഹത്തിന്റെ കരങ്ങൾ ഇന്നും നീട്ടപ്പെടേണ്ടത് നമ്മിലൂടെയാണ്. സഭയിലൂടെയാണ്.

1987–ലെ ഗർബോ ഞായറാഴ്ച അഞ്ചു കുട്ടികളെ എടുത്തു പ്രവർത്തനം ആരംഭിച്ച ബാലഗ്രാമിൽ ഇപ്പോൾ അമ്പതോളം കുട്ടികൾ വളരുന്നു. ഇവരിൽ മിക്ക കുട്ടികളും തെരുവിന്റെ മക്കളായി ഭിക്ഷാടനം നടത്തി ഉപജീവിച്ചിരുന്നവരാണ്. ഇന്നവർ സംസ്ക്കാരസമ്പന്നരായി മാറിയിരിക്കുന്നു. അടുക്കും ചിട്ടയുമുള്ള ജീവിതം അവർക്കിന്നു കൈവന്നിരിക്കുന്നു. ശ്രദ്ധയോടെ അഭ്യസനം നടത്തുന്നു. ഇംഗ്ലീഷ് ഭാഷയിൽ സംസാരിക്കുന്നു. ഹൃദയഹാരിയായ ഗാനങ്ങളാലപിക്കുന്നു. പ്രാർത്ഥനയിലും വി. കുർബാനയിലും ചിട്ടയോടുകൂടെ പങ്കെടുക്കുന്നു. കൗമാപ്രാർത്ഥന, വി. കുർബാനയിലെ ഗീതങ്ങൾ, പ്രതിവാക്യങ്ങൾ, സ്ലീബാ നമസ്ക്കാരത്തിലെ ഗീതങ്ങൾ ഇവയെല്ലാം മലയാളത്തിൽ ഭംഗിയായി ആലപിക്കുന്ന തെലുങ്കു കുഞ്ഞുങ്ങളുടെ ആരാധന ആരെയും അതിശയിപ്പിക്കത്തക്കതാണ്.

പത്തു ദിവസത്തെ അവധിക്കാലത്ത് സ്വഭവനങ്ങളിലേക്ക് ചെല്ലുമ്പോൾ അവരുടെ ജീവിതത്തിലെ മാററവും, ബുദ്ധിവികാസവും കണ്ട് ആനന്ദകോടിയിലെത്തുന്ന മാതാപിതാക്കൾ, അവർക്ക് തങ്ങളുടെ കുട്ടികളെ എത്രയുംവേഗം തിരിച്ചു സ്ക്കൂളിലയയ്ക്കാനുള്ള ആഗ്രഹമാണ്. ഇനിയും കുട്ടികൾ വഴിതെററരുത്. അവർക്കൊരു

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**



Ammini Thomas, Konni.

ഭാവിയുണ്ടാകണം. ജീവിതഭാവിയെ അവരിലൂടെ കാണുന്ന മാതാപിതാക്കൾക്ക് ബാലഗ്രാം ഇന്ന് പ്രതീക്ഷയുടെ അത്താണിയാണ്.

അഗതികളുടെയും അശരണരുടെയും കണ്ണീരൊപ്പുക ജീവിതവൃത്തിയാക്കി മാററിയ ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ ഈ പ്രസ്ഥാനത്തിന്റെ പ്രസിഡണ്ടും, സഖറിയാസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ വൈസ് പ്രസിഡണ്ടുമായി പ്രവർത്തിക്കുന്നു. പ. കാതോലിക്കാബാവാ തിരുമേനിയും പ. സുന്നഹദോസും മാനേജിംഗ് കമ്മററിയുമെല്ലാം ഈ ശ്രേഷ്ഠമായ സ്ഥാപനത്തിന്റെ വളർച്ചയുടെ പിന്നിലുണ്ടെന്നുള്ളതാണ് ഇതിന്റെ ഏററവും വലിയ ഭാഗ്യം.

ഏതു പ്രസ്ഥാനത്തിന്റെയും വിജയം നിലകൊള്ളുന്നത് അതിലെ നിസ്വാർത്ഥരായ പ്രവർത്തകരുടെ അശ്രാന്തപരിശ്രമത്തിലാണ്. അക്കാര്യത്തിൽ ഈ സ്ഥാപനം അനുഗ്രഹീതയാണ്. 1978–ൽ ആന്ധ്രായിൽ ഉണ്ടായ കൊടിയ പ്രകൃതിക്ഷോഭത്തിൽ അനേക ലക്ഷങ്ങളനുഭവിച്ച തീവ്രവേദനയുടെ തോരാത്ത കണ്ണീരൊപ്പുവാൻ സ്നേഹത്തിന്റെ കൈത്തിരിയുമായി കടന്നുചെന്ന പുതുപ്പാടി സെൻറ് പോൾസ് ആശ്രമാംഗവും ബാലഭവന മാനേജരുമായിരുന്ന റവ. ഫാ. കെ. ഐ. ഫിലിപ്പാണ് ഈ സ്ഥാപനത്തിന്റെ ഡയറക്ടറായി പ്രവർത്തിക്കുന്നത്. അദ്ദേഹം എന്നും അഗതികളുടെ സ്നേഹിതനും അനാഥരുടെ അഭയസ്ഥാനവുമായിരുന്നു. സേവനത്തിന്റെ ബലിവേദിയിലെ ബലിയാടാകുവാൻ ചെറുപ്പകാലം മുതൽ തന്നെ സ്വയം ദൈവത്തിനായി പ്രതിഷ്ഠിച്ചു ജീവിച്ചുവരുന്ന, ആ മനുഷ്യസ്നേഹിയുടെ ചെറുപ്രായത്തിലെ അഭിലാഷമായിരുന്നു കുഷ്ഠരോഗികളുടെ ഇടയിൽ പ്രവർത്തിക്കണം എന്നത്. ആ അഭിലാഷം സാക്ഷാത്കരിക്കപ്പെട്ട സന്തോഷത്തോടെ വിശ്രമരഹിതമായി സതേന്നെ ഏല്പിച്ച കർത്തവ്യം ചുമതലാബോധത്തോടെ അദ്ദേഹം ചെയ്തുകൊണ്ടിരിക്കുന്നു. അവിടുത്തെ കുഞ്ഞുങ്ങൾക്ക് അദ്ദേഹം 'പപ്പാ' ആണ്. നാട്ടുകാർക്ക് അവരുടെ കാണപ്പെട്ട ദൈവവും.

പെൺകുട്ടികളുടെ അപേക്ഷകൾ വളരെയധികം ലഭിക്കുന്നുണ്ട്. സഭയിലെ ഏതെങ്കിലും കോൺവെൻറ് ചുമതലപ്പെട്ട് പ്രവർത്തകരെ നല്കിയാൽ പെൺകുട്ടികൾക്കും ഒരു ഭവനമുണ്ടാക്കുവാൻ കഴിയും.

സേവനസന്നദ്ധരായ പ്രവർത്തകരുടെ അക്ഷീണയത്നവും പരിശ്രമവും ഉത്സാഹവുമാണ് ബാലഗ്രാമിന്റെ അനുദിന വളർച്ചയ്ക്കു കാരണം. തളരാത്ത ഉത്സാഹത്തോടെ എട്ടോളം യുവാക്കൾ ബാലഗ്രാമിന്റെ എല്ലാമെല്ലാമായി പ്രവർത്തിക്കു(ന്നു)ണ്ട്. സാമ്പത്തിക പ്രശ്നത്തേക്കാൾ ഉപരി വിദ്യാസമ്പന്നരായ ദൈവവേല ആഗ്രഹിക്കുന്ന സമർപ്പിത ശുശ്രൂഷകരെയാണ് സ്ഥാപനവളർച്ചക്കിന്നാവശ്യം. എങ്കിലെ ഉദ്ദേശിക്കുന്ന എല്ലാ പ്രൊജക്ടുകളും മിഷൻ വേലകളും ഭാവിയിൽ വിശാലമാക്കുവാൻ കഴിയൂ.

പെൺകുട്ടികളുടെ അപേക്ഷകൾ വളരെയധികം ലഭിക്കുന്നുണ്ട്. സഭയിലെ ഏതെങ്കിലും ഒരു കോൺവെൻറ് ചുമതലപ്പെട്ട് പ്രവർത്തകരെ നല്കിയാൽ പെൺകുട്ടികൾക്കും ഒരു ഭവനമുണ്ടാക്കുവാൻ കഴിയും. സേവനസന്നദ്ധതയുള്ളവർ കടന്നുവന്നാൽ എല്ലാം ദൈവം നടത്തുമെന്ന അനുഭവമാണ് ബാലഗ്രാമിനുള്ളത്.

വളർച്ചയിലേക്കു നീങ്ങുമ്പോഴും ബാലഗ്രാമിന് പരിമിതികൾ ഏറെയുണ്ട്. അക്ഷരാഭ്യാസമില്ലാത്ത നൂറു കണക്കിനു കുട്ടികൾ ചുററുമുള്ള ഗ്രാമത്തിലുണ്ട്. അവർക്കും ഒരു പഠനസൗകര്യം ഉണ്ടാകേണ്ടിയിരിക്കുന്നു. അത്തരം ഒരു സൗകര്യമുണ്ടായാൽ കൂടുതൽ കുട്ടികൾക്ക് പ്രവേശനം നല്കാൻ സാധിക്കും. കുട്ടികൾക്ക് താമസത്തിനായുള്ള കെട്ടിടത്തിന്റെ ഒരു നിലയുടെ പണി 1987–ൽ പൂർത്തിയായി കൂദാശ നടത്തി. ആ കെട്ടിടത്തിന്റെ പണി എത്രയുംവേഗം പൂർത്തീകരിക്കപ്പെടേണ്ടിയിരിക്കുന്നു. പ്രവർത്തകർക്കും കുട്ടികൾക്കും ഒരുമിച്ച് ആരാധനയിൽ സംബന്ധിക്കാ




ജയൻ

കൂർത്ത നഖങ്ങൾക്കിടയിലിരുന്ന് ടോമി ഒന്ന് ഞെരുങ്ങി ഒരു നിമിഷം. മൂക്കിൽനിന്നു വരുന്ന വായുവിന് വല്ലാത്ത ചൂട് അനുഭവപ്പെട്ടു അവന്.

എന്തോ പെട്ടെന്ന് ഒരു ഓർമ്മതെററുപോലെ ടോമിക്ക് പരിസരബോധം ഉണ്ടായി. അവൻ ഈ വിചിത്ര ജീവികളോട് ആരാഞ്ഞു.

'എന്നെ എവിടേയ്ക്ക് കൊണ്ടുപോകുന്നു?'

'ഹ! ഹ!! അടുത്തുനിന്ന വിചിത്ര മനുഷ്യൻ ചിരിച്ചു. അപ്പോൾ തുറന്ന വായ്ക്കുള്ളിൽ അഗ്നികുണ്ഡം എരിയുന്നതായി അവൻ കണ്ടു.

'എനിക്ക് ടെസിയെ കാണണം....വല്യമ്മച്ചിയേയും' അവൻ കരയാൻ തുടങ്ങി. കണ്ണിൽ പെട്ടെന്ന് നിറഞ്ഞ ജലകണങ്ങൾ കവിളിലൂടെ താഴേക്ക് ഒഴുകിയപ്പോൾ മാണിക്യംപോലെ അവരുടെ പ്രകാശത്തിൽ തിളങ്ങി.

'ഇനി തൽക്കാലം സാദ്ധ്യമല്ല. നിന്നെ ഞങ്ങൾക്ക് വേണം. നിന്റെ അനുജത്തിയെ വേണ്ട. വല്യമ്മയേയും....മനസിലായോ....അവർ വീണ്ടും മറുപടി പറഞ്ഞു.

'എവിടേയ്ക്കാണ് എന്നെ നിങ്ങൾ കൊണ്ടു പോകുന്നത്....'

'നീ ഒരിക്കലും കണ്ടിട്ടില്ലാത്ത ഒരു അജ്ഞാതലോകത്തേക്ക്....നിന്നെപ്പോലെ അനേകം പേർ അവിടെയുണ്ട്.'

'എന്റെ പഠിത്തം മുടങ്ങും....അച്ചന്റും, അമ്മയും എന്നെ കാണുന്നില്ലെന്നറിയുമ്പോൾ കരയും ....വയ്യാ....എന്നെ....വിടൂ....'

ടോമി വിചിത്ര മനുഷ്യനോട് കെഞ്ചിനോക്കി. അവരുണ്ടോ കൈവിടുന്നു. കൂർത്ത നഖങ്ങൾ അവന്റെ കിളിന്തു ശരീരത്ത് കുത്തിനിന്നു.

---

വുന്ന വലിപ്പമുള്ള ചാപ്പൽ അടിയന്തിര ആവശ്യമാണ്.

കൂടാതെ ബാലഗ്രാമിനു ചുററുമുള്ള പാവപ്പെട്ട ഗ്രാമീണർക്ക് സൗജന്യമായി വൈദ്യസഹായം നൽകുവാൻ തക്കവണ്ണം ഒരു ഡിസ്പെൻസറി ആവശ്യമായി മാറിയിരിക്കുന്നു. ബാലഗ്രാമിനെ വിവിധ നിലകളിൽ സഹായിച്ചുകൊണ്ടിരിക്കുന്ന അനേകരുണ്ട്. ആന്ധ്രായിലെ 'ബൽ' തുടങ്ങിയ സ്ഥാപനങ്ങളും 'ചൈൽഡ് വെൽഫയർ ബോർഡും' വളരെ നിസീമമായ സഹായങ്ങൾ നൽകുന്നുണ്ട്.

എന്നിരുന്നാലും ആലംബഹീനരുടെയും രോഗികളുടെയും ആശ്രയമായിത്തീരുവാനും അവർക്ക് ക്രിസ്തീയ വെളിച്ചം കാണിച്ചുകൊടുക്കുവാനും മൈലുകൾക്കപ്പുറത്തുള്ള ഊഷരഭൂമികളിൽ അഹോരാത്രം പാടുപെടുന്ന മിഷണറിമാർക്കുവേണ്ടി പ്രാർത്ഥിക്കുകയും, അവരുടെ നിസ്വാർത്ഥ പ്രവർത്തനത്തിന് താങ്ങായി നില്ക്കുകയും ചെയ്യേണ്ട ചുമതല സഭാമക്കളിൽ നിക്ഷിപ്തമായിരിക്കുന്നു. 

# SHARE

Everything seems ripe enough to reap,
But are full of strips twice so steap.
On one side the rising cliff so high,
On the other, the frightening depth to sigh.
My wings are tender and slender,
I feel rired and plundered.

Thereisn't anyone to lend a hand,
For everyone struggle for their own stand.
If we ask someone to share,
He would rather sit up and stare
Instead of getting it lightened,
They usually make it a little more tightened.

Oh is the world so selfish?
Man makes it some more typish.
No one finds time to errand,
Though they got plenty to errant,
They think, they are better than the rest,
And die in the same way as the pests.

Oh you lovely studious world,
Why have you forgotten to seare?
All the burden, alone you bear,
Why don't you share and sturdily stear?
Lend your hands and make it a chain,
Enabling to overcome every strain.

Your sorrow as tightly and mighty,
Divides as lightly into tiny.
Even your minutest pleasure,
Turns to be the greatest treasure.
"Share" that's all what you have to do,
You can feel free and as happy as one
can be.

**SLOMO GEORGE**

---

അവർ വട്ടംകറങ്ങി പരിസരമാകെ നോക്കി. അപ്പോൾ മിന്നൽപിണർ കണക്കെ കണ്ണുകളിലെ വെളിച്ചം ചുററുവട്ടത്താകെ മായാലോകം സൃഷ്ടിച്ചു.

'ഞാൻ പോയി ടെസിയോടും വല്യമ്മച്ചിയോടും പറഞ്ഞിട്ടു വരാം....' ടോമിയുടെ ചിലമ്പിച്ച പേടിച്ചരണ്ട ശബ്ദം ഇരുട്ടിനെ കീറിമുറിച്ച് വീണ്ടും വന്നു.

'ഇല്ല....നിൻെറ സ്വഭാവമല്ല അവരുടേത്. ഞങ്ങൾക്കു വേണ്ടത് നിൻെറ സ്വഭാവമുള്ള കുട്ടിയെയാണ്....പാടില്ലാ....ഇനി മിണ്ടിയാൽ....

ടോമി പിന്നീട് അനങ്ങിയില്ല. ആ വിചിത്ര കൈകളിൽ അമർന്നിരുന്നു. അവ രണ്ടുപേരും എന്തോ പറഞ്ഞു. പിന്നീട് മുററത്തെ തൊടിയിലൂടെ അകലേക്കു നടന്നു.

ടോമിയുടെ പുരയിടത്തിൻെറ കുറെ മാറി കുറച്ചിട വൃക്ഷങ്ങൾ ഒന്നുമില്ലാതെ പരന്ന് പച്ചപ്പുല്ലുകൾ മാത്രം പിടിച്ച് കിടപ്പുണ്ട്. അവധിദിവസങ്ങളിൽ ടോമി പട്ടം പറപ്പിക്കാൻ തുടങ്ങുന്നത് ഇവിടെ നിന്നാണ്.

അവിടേയ്ക്ക് സാവധാനം നടന്നുചെന്ന വിചിത്ര മനുഷ്യർ കുറേനേരം അവിടെ തങ്ങി.

ഒരിക്കൽ കുർബാനമദ്ധ്യേ പള്ളിയിലെ വൈദികൻ പറഞ്ഞ കഥ ടോമി അറിയാതെ ഓർത്തുപോയി.

'ചീത്ത കുട്ടികളെ പിശാചുക്കൾക്കിഷ്ടമാണ്. കാരണം അവരുടെ സ്വഭാവം ഇവരുടേതുപോലെതന്നെ.

ഇനി ഇക്കൂട്ടർ ഇത്തരത്തിൽ പെടുന്നവരാണോ. കണ്ടിട്ട് അതുപോലെതന്നെ തോന്നുന്നു. കൊമ്പുകളും, കണ്ണുകളും, പല്ലുകളും ശരീരവും എല്ലാം.... അതുകൊണ്ടാകുമോ ടെസിയെ ഇവർക്ക് വേണ്ടെന്നു പറഞ്ഞത്. എന്തോ ഇനി ഓർത്തിട്ടോ പറഞ്ഞിട്ടോ കാര്യമില്ല. സമയം അതിക്രമിച്ചുപോയി. തെററു തിരുത്തിയാലും പററില്ല. ഇനി തിരുത്തിയിട്ടും ഇവരുടെ മുമ്പിൽ നിന്ന് എങ്ങനെ രക്ഷപെടാനാവും.

---

## കുട്ടികൾക്ക് ഒരു സമ്മാനം

നിങ്ങൾ 'ടോമിയും ടെസിയും' എന്ന നോവൽ ഒന്നാം അദ്ധ്യായം വായിച്ചുവല്ലോ? ഇനിയും തുടർന്നും വായിക്കുമല്ലോ? ജനുവരി ലക്കം 'മലങ്കരസഭ'യിലെ അദ്ധ്യായംവരെ വായിച്ചിട്ട് ജനുവരി 20–തിനും 30–തിനും മുമ്പ് നിങ്ങളുടെ ഭാവനയിൽ ഈ നോവൽ എങ്ങനെ അവസാനിക്കുമെന്ന് ഒരു പേപ്പറിൽ പത്തു വാചകങ്ങളിൽ ചുരുക്കി അയച്ചുതരിക.. ശരിയായ ഉത്തരം അയയ്ക്കുന്ന ഒരു കുട്ടിക്ക് കഥാകൃത്തായ ജയൻെറ വക 50 രൂപാ സമ്മാനം. ശരിയായ ഉത്തരം കൂടുതൽ പേർ അയച്ചിട്ടുണ്ടെങ്കിൽ നറുക്കിട്ടെടുത്ത് ഒരാളെ തെരഞ്ഞെടുക്കും. ഉത്തരം അയയ്ക്കുന്ന കവറിനു മുകളിൽ 'ടോമിയും ടെസിയും—ഭാവനാ മൽസരം' എന്ന് എഴുതിയിരിക്കണം. കടലാസിൽ നിങ്ങളുടെ വയസും ക്ലാസും സ്കൂളും വ്യക്തമാക്കണം.

അയയ്ക്കേണ്ട വിലാസം:

പത്രാധിപർ,
മലങ്കരസഭാ മാസിക
ദേവലോകം പി. ഒ.
കോട്ടയം—686038

---

ഒരു ചരിത്രക്കുറിപ്പ്:

# ഗോവയിലെ ആദ്യ ഓർത്തഡോക്സ് ദേവാലയം

**പി. കെ. ഏബ്രഹാം, പാക്കിൽ**

അത് ആകസ്മികവും അത്ഭുതകരവുമായിരുന്നു. അന്നത്തെ ബാഹ്യകേരള മെത്രാപ്പോലീത്തായായിരുന്ന മാത്യൂസ് മാർ അത്താനാസ്യോസ് തിരുമനസുകൊണ്ട് (പിന്നീട് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ) 1965–ൽ ഗോവ സന്ദർശിച്ച്, കത്തോലിക്കരുടെ സെൻറ് ഇനസ് പള്ളിയിൽ ഓർത്തഡോക്സ്കാർക്കായി നടത്തിയ വി. കുർബാന മദ്ധ്യേ ഒരു കാര്യം അനുസ്മരിപ്പിച്ചു. മലങ്കര ഓർത്തഡോക്സ് സഭയിലെ അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ ഗോവയിലെവിടെയോ കബറടങ്ങിയിട്ടുണ്ട്, ആ കബറിടം കണ്ടെത്തുന്നത് മലങ്കര സഭാംഗങ്ങൾക്ക് അനുഗ്രഹകരമായിരിക്കും എന്ന്. അതനുസരിച്ച് മലങ്കര സഭാംഗങ്ങൾ വളരെ പ്രായമുള്ള ഒരു കത്തോലിക്കാ വൈദികനെ സമീപിച്ച് ഇക്കാര്യം അന്വേഷിച്ചു. പള്ളികളുടെയും സെമിത്തേരികളുടെയും നാടായ ഗോവായിൽ പ്രസ്തുത കബർ കണ്ടെത്തുന്നത് വിഷമമാണെന്ന് അറിയാമായിരുന്നു. പക്ഷേ അത്ഭുതമെന്നു പറയട്ടെ, ആ വന്ദ്യവൈദികൻ മറുപടി നൽകി 'നിങ്ങൾ വി. ആരാധന നടത്തിയ ആ പള്ളി സെമിത്തേരിയിൽതന്നെയാണത്''. അദ്ദേഹം കൂടിവന്ന് മുള്ളുമുരടുകൾക്കിടയിൽ ആ കബർ കണ്ടെത്തി. കിടത്തി സംസ്ക്കരിച്ച നിലയിലെ കബറിൽ അദ്ദേഹത്തിൻെറ പേര് കൊത്തിയിരുന്നു. ഫാ. ഫിലിപ്പ് പള്ളിച്ചിറ 1963–ൽ പാജിമിൽ ആദ്യം കുർബാന ചൊല്ലിയെങ്കിലും, അൽവാറീസ് മെത്രാപ്പോലീത്തായുടെ കബർ

---

നാളെയുടെ പ്രഭാതത്തെക്കുറിച്ചു ചിന്തിച്ചപ്പോൾ ടോമി വീണ്ടും തേങ്ങി. ഹൃദയം നുറുങ്ങുന്നതുപോലെ തോന്നി.

ടെസി തന്നെ കാണാതെവരുമ്പോൾ അവിടാകെ കരഞ്ഞുകൊണ്ട് ഓടിനടക്കും. ഒറക്കെ വിളിച്ച് നിലവിളിക്കും. വല്യമ്മച്ചിയും കൂട്ടിന് ഇറങ്ങും. കൂട്ടുകാർ കൂടും, ആളുകളും കൂടും. സ്കൂളിൽ പത്തുമണിക്കു മുമ്പേ ഇക്കാര്യം അദ്ധ്യാപകരുമറിയും. പിന്നീട് എന്തൊരു ബഹളമായിരിക്കും. നാലുവശത്തും തന്നെ തെരക്കി ആളുകൾ ഓടും. ഇതിനിടെ അച്ചനേയും, അമ്മയേയും ഫോണിലൂടെ ആരെങ്കിലും വിവരം അറിയിക്കും തീർച്ച. ഹോ! പിന്നീടെന്തൊക്കെ നടക്കുമെന്ന് ടോമിയുടെ ചിന്തകൾക്കും അപ്പുറമായിരുന്നു,

'നമ്മൾ ഭൂമിയിൽനിന്ന് പോകുകയാണ്.... നിനക്ക് ഭാഗ്യമുണ്ടെങ്കിൽ ഒരിക്കൽ ഇവിടെ എത്താം. തീർച്ചയല്ല....പിന്നേ....'

ടോമി നോക്കിയപ്പോൾ വിചിത്ര മനുഷ്യർക്ക് പിറകിൽ ചിറകുകൾ നീണ്ടുവരുന്നതായി കണ്ടു. ശരീരത്തിലേപോലെ ചെതുമ്പലുകൾ നിറഞ്ഞ ചിറകുകൾ. സാവധാനം അത് വലുതായി വികാസം പ്രാപിച്ച് വളരെ നീളംവച്ചു. തലയ്ക്കുമുകളിൽ നീണ്ടുനിന്ന കൊമ്പുകൾ ഇതിനിടെ അകത്തേക്ക് വലിഞ്ഞു. കണ്ണുകൾക്ക് വീണ്ടും പ്രകാശം വർദ്ധിച്ചു.

ഒരു അപസ്വരം ഇതിനിടെ വായിൽനിന്ന് രണ്ടുപേരും പുറപ്പെടുവിക്കുകയും ടോമിയെ കൈകൾക്കുള്ളിൽ താങ്ങി വിചിത്ര മനുഷ്യർ ഭൂമിയിൽനിന്ന് ഉയർന്നതും ഒപ്പമായിരുന്നു.

കുറെ മിനിററുകൾകൊണ്ടു മാത്രമേ വിചിത്ര മനുഷ്യർക്ക് ഉയരത്തിൽ എത്തുവാൻ സാധിച്ചൊള്ളു,

ടോമിക്ക് എല്ലാം ഒരത്ഭുതമായി തോന്നി. സ്വപ്നം കാണുകയാണോ താനെന്നായിരുന്നു ചിന്ത.

നിലാവില്ലാത്ത രാത്രിയായതിനാൽ അന്തരീക്ഷം കറുത്തിരുണ്ട് കിടന്നിരുന്നു. കൂടാതെ കർക്കടത്തിലെ കാർമേഘങ്ങളും ആകാശത്ത് പരന്നിരുന്നു.

ഇതിനിടയിലൂടെ നാല് വെളിച്ചമേറിയ ലൈററുകൾ അന്തരീക്ഷത്തിലൂടെ ഏതോ ദിശയെ ലക്ഷ്യമാക്കി പൊയ്ക്കൊണ്ടിരുന്നു.

ടോമി പരുന്തിൻെറ കൈയ്യിലകപ്പെട്ട കോഴിക്കുഞ്ഞിനേപ്പോലെ ശൂന്യമായ ഹൃദയത്തോടെ തളർന്ന് വിചിത്ര മനുഷ്യരിലൊരാളുടെ കൈക്കുള്ളിൽ കണ്ണുകൾ അമർത്തിയടച്ചു കിടന്നു.

(തുടരും)

---

## കഥ ഇതുവരെ

ടോമിയും, ടെസിയും സ്കൂൾ കുട്ടികൾ. ദുർഗ്ഗുണങ്ങളുടെ പര്യായമായിരുന്ന ടോമി. അനുജത്തി ടെസി നല്ലവളും. ഒരു ദിവസം രാത്രി രണ്ടു വിചിത്ര മനുഷ്യർ എവിടെനിന്നോ എത്തി അവരുടെ ആകർഷണതയിൽപെട്ട് ടോമി കാണാതാകുന്നു.

—ഇനി തുടർന്നു വായിക്കുക.

## വാർത്തകളും കുറിപ്പുകളും

# പ. പിതാക്കൻമാർക്കു സ്വീകരണം

### തുമ്പമൺ

പരിശുദ്ധ കാതോലിക്കാബാവാ തിരുമേനിക്കും അഭിനവ തിരുമേനിമാർക്കും തുമ്പമൺ ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ ഒക്ടോബർ 20–ാം തീയതി പത്തനംതിട്ടയിൽ ഗംഭീരസ്വീകരണം നൽകി. രണ്ടുമണിക്ക് നന്നൂവക്കാട് സെ. ഗ്രീഗോറിയോസ് പള്ളിയിൽ എത്തിച്ചേർന്ന പ. ബാവാ യേയും തിരുമേനിമാരെയും ഭദ്രാസനാധിപൻ ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനി സ്വീകരിച്ചു.

---

1965–ൽ കണ്ടെത്തിയതോടെ ഗോവയിലെ ഓർത്തഡോക്സ് സഭാംഗങ്ങൾക്ക് ഒരാഗ്രഹം ഉണ്ടായി. സ്വന്തമായി ഒരു ദേവാലയം നിർമ്മിക്കണമെന്ന്. അങ്ങനെ ആദ്യമായി ഈ ആഗ്രഹം സഫലമായത് 1971 ഡിസംബറിലാണ്. വാസ്കോയിൽ ഒരു കൊച്ചുപള്ളി പണിതു ക്രിസ്തുമസ് ശുശ്രൂഷ നടത്തി. സ്ഥലം അനുവദിച്ചു കിട്ടിയ 1971 ഡിസംബർ 13–ാം തീയതി മുതൽ വെറും പത്തു ദിവസംകൊണ്ട്, വെറും 237 രൂപായുടെ മൂലധനത്തിൽ തുടങ്ങി പണിപൂർത്തിയായപ്പോൾ, അതൊരത്ഭുതം എന്നു മാത്രമേ ഞങ്ങൾക്കൊക്കെ തോന്നിയുള്ളു. ഈ ദേവാലയം ഇപ്പോൾ വീണ്ടും പുതുക്കിപ്പണിതിരിക്കയാണ്. വി. മാതാവിന്റെ നാമത്തിലുള്ള ഈ ദേവാലയത്തിന്റെ പണി പൂർത്തീകരണം, ഗോവയിലെ മലങ്കര ഓർത്തഡോക്സ് സഭാംഗങ്ങൾക്ക് പുത്തനുണർവു നൽകിയെന്നു പറയുന്നതിൽ സംശയമില്ല.

ഈ ദേവാലയത്തിന്റെ ത്രോണോസിൽ സ്ഥാപിച്ചിട്ടുള്ള കുരിശിന് ഒരു കഥയുണ്ട്. ദേവാലയത്തിനുവേണ്ടി ഒരു സ്ഥലം വളച്ചെടുത്തപ്പോൾ അതിൽ ഒരു കുരിശു നാട്ടേണ്ടയാവശ്യമുണ്ടായി. ഉടൻ നമ്മുടെ സഭാംഗങ്ങളിലൊരാൾ പറഞ്ഞു. അദ്ദേഹത്തിന്റെ ഭൂവുടമ അലക്കുകല്ലായി ഉപയോഗിക്കുന്നതിന്റെ മറുവശം ഒരു കുരിശാണ് എന്നു തോന്നുന്നുവെന്ന്. അതുടൻ പ്രസ്തുത വ്യക്തിയിൽനിന്ന് സ്വീകരിച്ചു നോക്കിയപ്പോൾ വ്യക്തമായി അതൊരു കുരിശാണെന്ന്. ആൾക്കാർ എല്ലാവരും കൂടി പ്രാർത്ഥിച്ച് അവിടെ പ്രസ്തുത കുരിശു സ്ഥാപിച്ചു. ആ കുരിശടിയാണ് പിന്നീടുണ്ടായ താല്ക്കാലിക ദേവാലയത്തിന്റെ ത്രോണോസായി രൂപാന്തരപ്പെട്ടത്. ★

രണ്ടരമണിക്ക് സ്വീകരണഘോഷയാത്ര ആരംഭിച്ചു. പൈലററ് ജീപ്പ്, പൊൻ–വെള്ളി കുരിശുകൾ, മുത്തുക്കുടകൾ, ബാൻറ്മേളം എന്നിവയുടെ അകമ്പടിയോടെ നീങ്ങിയ ഘോഷയാത്രയിൽ തുമ്പമൺ ഭദ്രാസനത്തിലെ വിവിധ ഇടവകകളിൽ നിന്നെത്തിയ ആയിരക്കണക്കിനാളുകൾ പങ്കെടുത്തു. ജനറൽ ആശുപത്രി, പത്തനംതിട്ട ടൗൺ, മാക്കാംകുന്നുവഴി ഭദ്രാസന ആസ്ഥാനമായ ബേസിൽ അരമനയിലേക്ക് നീങ്ങിയ ഘോഷയാത്രയുടെ ഏററവും പിന്നിൽ ഹംസരഥത്തിൽ ഇരുന്ന് സ്ലീബാ ഉയർത്തി തിരുമേനിമാർ ജനങ്ങളെ ആശീർവദിച്ചു.

തുടർന്ന് കാതോലിക്കേററ് കോളജ് ഗ്രൗണ്ടിൽ ഫീലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ചേർന്ന അനുമോദനസമ്മേളനം ഡോ. ഫീലിപ്പോസ് മാർ ക്രിസോസ്ററം സഫ്രഗൻ മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ, പാലാ കെ. എം. മാത്യു എം. പി., കൊടിക്കുന്നിൽ സുരേഷ് എം. പി., ജില്ലാ കൗൺസിൽ പ്രസിഡൻറ് ഉമ്മൻ തലവടി, കെ. കെ. നായർ എം. എൽ. എ., എം. സി. ചെറിയാൻ എം. എൽ. എ., ജില്ലാ കളക്ടർ റോം ജോസ്, കെ. കെ. സദാനന്ദൻ എന്നിവർ പ്രസംഗിച്ചു. തുമ്പമൺ ഭദ്രാസനത്തിന്റെ വക ഉപഹാരം യൗസേബിയോസ് തിരുമേനി പ. ബാവായ്ക്കും അഭിനവ തിരുമേനിമാർക്കും നൽകി. സ്വീകരണങ്ങൾക്ക് പ. കാതോലിക്കാബാവായും, മാർ ക്ലീമ്മീസ്, മാർ കൂറിലോസ് എന്നീ തിരുമേനിമാരും മറുപടി പറഞ്ഞു. ഭദ്രാസന സെക്രട്ടറി ഫാ. തോമസ് ജോൺസൺ സ്വാഗതവും ഫാ. ടി. എം. ശമുവേൽ നന്ദിയും പറഞ്ഞു.

### ഇടുക്കി

ഇടുക്കി ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ പ. കാതോലിക്കാബാവായ്ക്ക് അനാർഭാടമെങ്കിലും ഉജ്ജ്വലമായ ഒരു സ്വീകരണം നൽകി. 1991 സെപ്ററംബർ 10–ന് ഭദ്രാസന അരമനയുടെ

സമീപമുള്ള കുകിരിപ്പെട്ടി സെൻറ് തോമസ് പള്ളിയങ്കണത്തിൽവച്ചാണ് സ്വീകരണം നൽകപ്പെട്ടത്. ഭദ്രാസന മെത്രാപ്പോലീത്താ അഭി. മാത്യൂസ് മാർ ബർന്നബാസ് അദ്ധ്യക്ഷം വഹിച്ച സമ്മേളനത്തിൽ കാഞ്ഞിരപ്പള്ളി രൂപതാദ്ധ്യക്ഷൻ മാത്യു വട്ടക്കുഴി ഉദ്ഘാടനപ്രസംഗം നടത്തി. ഉടുമ്പൻചോല എം. എൽ. എ. അഡ്വ. ഇ. എം. അഗസ്തി, അഡീഷണൽ ഡിസ്ട്രിക്റ്റ് മജിസ്ട്രേറ്റ് ശ്രീ. റ്റി. ജെ. മാത്യു ജില്ലാ കൗൺസിലർ ശ്രീ. പി. എ. ജോസഫ്, ചക്കുപള്ളം പഞ്ചായത്ത് പ്രസിഡണ്ട് റ്റി. ജി. പുരുഷോത്തമൻ നായർ എന്നിവർ ആശംസാപ്രസംഗങ്ങൾ നടത്തി. പ. ബാവാ തിരുമേനി സമുചിതമായ മറുപടിപ്രസംഗം നടത്തി. 30 പേരടങ്ങിയ ഗായകസംഘം നടത്തിയ ശ്രവണമധുരമായ ഗാനാലാപം സമ്മേളനത്തെ ആകർഷണനീയമാക്കി.

ഭദ്രാസന സെക്രട്ടറി വെരി. റവ. ബസ്കീപ്പാ റമ്പാൻ സ്വാഗതവും കുകിരിപ്പെട്ടി പള്ളിവികാരി ഫാ. എൻ. പി. ഏലിയാസ് നന്ദിയും പറഞ്ഞു.

## കല്ലട

കല്ലട: പ. കാതോലിക്കാബാവായ്ക്ക് മതിലകം ആശ്രമത്തിൽ ഹൃദ്യമായ സ്വീകരണം നൽകപ്പെട്ടു. മതിലകം മൗണ്ട് കാർമൽ ആശ്രമത്തിൻെറയും കോൺവെൻറിൻെറയും ഐ. ടി. സി. യുടെയും ഇംഗ്ലീഷ് മീഡിയം എച്ച്. എസ്. ൻെറയും പൗരാവലിയുടെയും ഇതര ഇടവകകളുടെയും സംഘടനകളുടെയും സംയുക്താഭിമുഖ്യത്തിൽ നടന്ന സ്വീകരണത്തിൽ നാനാജാതിമതസ്ഥരായ ആയിരങ്ങൾ പങ്കെടുത്തു.

ഒക്ടോബർ 12-ാം തീയതി ശനിയാഴ്ച രണ്ടരയ്ക്ക് ഈസ്റ്റ് കല്ലട സെ. ജോർജ് പള്ളിയിൽനിന്നും ഹംസരഥത്തിൽ കാതോലിക്കാബാവായെ സ്വീകരണസ്ഥലത്തേക്ക് ആനയിച്ചു. മതിലകം ആശ്രമാങ്കണത്തിൽ ചേർന്ന സ്വീകരണസമ്മേളനം മുഖ്യമന്ത്രിക്കുവേണ്ടി എക്സൈസ് മന്ത്രി രഘുചന്ദ്രബാൽ ഉദ്ഘാടനം ചെയ്തു. പുനലൂർ രൂപതാദ്ധ്യക്ഷൻ റൈറ്റ് റവ. ഡോ. മത്യൂസ് കാപ്പിൽ അദ്ധ്യക്ഷത വഹിച്ചു. എം. എൽ. എ. മാരായ അൽഫോൻസാ ജോൺ, നാണു മാസ്റ്റർ എന്നിവരും ഫാ. പോൾ ക്രൂസ്, ഒ. ജി. വർഗീസ് തുടങ്ങിയവരും പ. ബാവായ്ക്ക് ആശംസകളർപ്പിച്ചു. പ. ബാവാ മറുപടിപ്രസംഗം നടത്തി.

മാത്യൂസ് മാർ എപ്പിപ്പാനിയോസ് മെത്രാപ്പോലീത്താ സ്വാഗതവും ആശ്രമ സുപ്പീരിയർ ഫാ. റ്റി. വൈ. ഗീവറുഗീസ് നന്ദിയും പറഞ്ഞു. കൊച്ചി ഭദ്രാസന മെത്രാപ്പോലീത്താ അഭി. സഖറിയാസ് മാർ അന്തോണിയോസ് എപ്പിസ്കോപ്പായും സന്നിഹിതനായിരുന്നു.

## പഴയസെമിനാരി സ്ഥാപകൻ 175-ാം ചരമജൂബിലി

പഴയസെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 175-ാം ചരമജൂബിലി സമാപനം 1991 ഡിസംബർ ഒന്നാം തീയതി ഞായറാഴ്ച കുന്നംകുളത്തുവച്ച് നടത്തപ്പെടും. ഡിസംബർ ഒന്നാം തീയതി ആർത്താററ് വലിയപള്ളിയിൽ പ. കാതോലിക്കാബാവായുടെ പ്രധാന കാർമ്മികത്വത്തിൽ അഞ്ചിന്മേൽ കുർബാന ഉണ്ടായിരിക്കും. തുടർന്ന് 10 ലക്ഷം രൂപാ ചെലവാക്കി ജൂബിലി സ്മാരകമായി പണികഴിപ്പിക്കുന്ന കമ്മ്യൂണിററി ഹാളിൻെറ ശിലാസ്ഥാപനം പ. ബാവാ നിർവ്വഹിക്കും. വൈകുന്നേരം 6 മണിക്ക് ചേരുന്ന പൊതുസമ്മേളനത്തിൽ പ. കാതോലിക്കാബാവാ അദ്ധ്യക്ഷത വഹിക്കും. ഉദ്ഘാടനം, ഭവന താക്കോൽദാനം, 'മലങ്കരസഭാ' മാസികയുടെ ആഭിമുഖ്യത്തിൽ പ്രസിദ്ധീകരിക്കുന്ന സ്മരണികയുടെ പ്രകാശനം തുടങ്ങിയവ നിർവ്വഹിക്കപ്പെടും. സമ്മേളനത്തോടനുബന്ധിച്ച് പ. കാതോലിക്കാബാവായ്ക്കും അഭിനവ തിരുമേനിമാർക്കും ആർത്താററ് കുന്നംകുളം മഹാ ഇടവകയുടെ ആഭിമുഖ്യത്തിൽ സ്വീകരണവും നൽകുന്നതാണ്.

## രചനകൾ ക്ഷണിക്കുന്നു

പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനിയുടെ ജീവചരിത്രം രചിക്കാൻ താൽപര്യമുള്ള സഭാംഗങ്ങളിൽനിന്ന് പ്രോഗ്രാം കമ്മററി രചനകൾ ക്ഷണിക്കുന്നു. വിദഗ്ദ്ധ കമ്മററി തെരഞ്ഞെടുക്കുന്ന ജീവചരിത്രഗ്രന്ഥത്തിന് ക്യാഷ് അവാർഡും നൽകുന്നതാണ്. ജീവചരിത്ര രചനകൾ സ്വീകരിക്കുന്ന തീയതിയും മററു വിവരങ്ങളും പിന്നീട് പ്രസിദ്ധീകരിക്കുന്നതാണ്.

## ചരമജൂബിലി മൽസരങ്ങൾ

പുലിക്കോട്ടിൽ തിരുമേനിയുടെ 175-ാം ചരമജൂബിലിയാഘോഷങ്ങളുടെ ഭാഗമായി മലങ്കര സഭയിലെ സണ്ടേസ്കൂൾ (വിദ്യാർത്ഥികൾക്കും അദ്ധ്യാപകർക്കും വേറെവേറെ) മർത്തമറിയം സമാജം, യുവജനപ്രസ്ഥാനം എന്നീ ആത്മീയ സംഘടനകളിലെ അംഗങ്ങൾക്കായി അഖില മലങ്കര അടിസ്ഥാനത്തിൽ പ്രസംഗം, ഉപന്യാസം, ക്വിസ് എന്നീ ഇനങ്ങളിൽ മൽസരം സംഘടിപ്പിക്കുന്നു. ജൂണിയർ, സീനിയർ വ്യത്യാസം ഇല്ല. ജില്ലാ-ഭദ്രാസന സെലക്ഷൻ മൽസരങ്ങളില്ല. A. D 1599 മുതൽ 1912 വരെയുള്ള കേരള സഭാചരിത്രം ആധാരമാക്കിയാണ് മൽസരം നടത്തുക. വിജയികൾക്ക് സർട്ടിഫിക്കററിനു പുറമെ ക്യാഷ് അവാർഡും നൽകുന്നു. താൽപ്പര്യമുള്ളവർ കൺവീനറുടെ പേർക്ക് ഫാ. ജോസഫ് ചീരൻ, തെക്കുംകര പി. ഒ., പിൻ-680608 തൃശൂർ എന്ന വിലാസത്തിൽ എഴുതിയാൽ കൂടുതൽ വിവരങ്ങൾ ലഭിക്കും.

## അദ്ധ്യാപകസമ്മേളനം

ചെങ്ങന്നൂർ ഭദ്രാസനത്തിൽപെട്ട ഇടവങ്കാട് ഡിസ്ട്രിക്ടിലെ സണ്ടേസ്കൂൾ അദ്ധ്യാപകരുടെ ഏകദിനസമ്മേളനം കുട്ടമ്പേരൂർ സീയോൻപുരം സെ. തോമസ് പള്ളിയിൽവച്ചു നടത്തപ്പെട്ടു.

സി. വി. ജോർജ് കോർ എപ്പിസ്കോപ്പാ അദ്ധ്യക്ഷത വഹിച്ചു. ഫാ. ഏബ്രഹാം തരകൻ, സി. യു. മാത്യു എന്നിവർ പ്രസംഗിച്ചു. കെ. എം. മാത്യു, എം. വി. ജോസഫ് എന്നിവർ ക്ലാസുകൾ എടുത്തു. ഡി. ഇൻസ്പെക്ടർ പി. സി. ജോസഫ് റിപ്പോർട്ട് അവതരിപ്പിച്ചു. വികാരി ഫാ. മാത്യു കോശി സ്വാഗതം ആശംസിക്കുകയും ഡി. പ്രതിനിധി മാത്യു എം. തോമസ് നന്ദി രേഖപ്പെടുത്തുകയും ചെയ്തു.

## അദ്ധ്യാപക പരിശീലന ക്യാമ്പ്

തിരുവനന്തപുരം: ഭദ്രാസന അദ്ധ്യാപകപരിശീലന ക്യാമ്പ് ഒക്ടോബർ 16-ാം തീയതി ഭദ്രാസന ആസ്ഥാനമായ ഉള്ളൂർ ഹോളി ട്രിനിററി ചാപ്പലിൽ ഗീവർഗീസ് മാർ ദീയസ്ക്കോറോസ് തിരുമേനി ഉൽഘാടനം ചെയ്തു. ഫാ. അലക്സാണ്ടർ വൈദ്യൻ അദ്ധ്യക്ഷത വഹിച്ചു. ഫാ. കെ. എ. ഏബ്രഹാം, ഫാ. കെ. ഗീവർഗീസ്, ഫാ. രാജൻ ജോർജ്, ഫാ. എം. ജോൺസൺ, സി. കെ. കൊച്ചുകോശി, മുത്തൂററ് പാപ്പച്ചൻ, ഡോ. എൽസി ഫിലിപ്പ് എന്നിവർ പ്രസംഗിച്ചു. ഫാ. തോമസ് തേക്കിൽ സ്വാഗതവും വി. വർഗീസ് നന്ദിയും പറഞ്ഞു. എ. കെ. തോമസ്, പ്രൊ. കെ. സി. ജോൺ, ഫാ. ജോസഫ് ശമുവേൽ, പി. ഐ. മാത്യു, ഡോ. പി. കെ. ജോയി, ഫാ. സാം കാഞ്ഞിക്കൽ, ഡോ. കെ. എം. ജോർജ്, ഫാ. മാത്യു വൈദ്യൻ, ഫാ. കെ. ജെ. ഗബ്രിയേൽ എന്നിവർ ക്ലാസുകൾക്ക് നേതൃത്വം നൽകി. ഗീവർഗീസ് മാർ ദീയസ്ക്കോറോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടിയ സമാപനസമ്മേളനം മാത്യൂസ് മാർ എപ്പിഫാനിയോസ് തിരുമേനി ഉൽഘാടനം ചെയ്തു. സി. വി. ജോർജ് കോർ എപ്പിസ്ക്കോപ്പാ, പ്രൊ. ജോസഫ് കെ. അലക്സാണ്ടർ, ററി. ജെ. അലക്സാണ്ടർ, രാജൻ പണിക്കർ, ജോസഫ് നൈനാൻ എന്നിവർ പ്രസംഗിച്ചു. പ്രൊ. ജി. ഗീവർഗീസ് സ്വാഗതവും വി. ഐ. അലക്സാണ്ടർ കൃതജ്ഞതയും പറഞ്ഞു.

**നിരണം:** നിരണം ഭദ്രാസനത്തിലെ സണ്ടേസ്കൂൾ അദ്ധ്യാപക പരിശീലന ക്ലാസ് ഒക്ടോബർ 17, 18, 19 തീയതികളിൽ തിരുവല്ലാ എം. ജി. എം. സ്കൂളിൽ നടന്നു. ഫാ. വി. ജെ. ഗബ്രിയേൽ, ഫാ. പൗലൂസ് OIC, ഫാ. സി. കെ.

കുര്യൻ, റ്റി. റ്റി. ചാക്കോ, ഫാ. മാത്യു വൈദ്യൻ എന്നിവർ ക്ലാസുകൾ എടുത്തു. ഡയറക്ടർ ജനറൽ സമ്മേളനം ഉത്ഘാടനം ചെയ്തു. സമാപന സമ്മേളനത്തിൽ ഭദ്രാസന സെക്രട്ടറി ഫാ. കെ.സി. അലക്സിയോസ് ആശംസാപ്രസംഗം നടത്തുകയും ഭദ്രാസന ഡയറക്ടർ നന്ദി രേഖപ്പെടുത്തുകയും ചെയ്തു. 135 അദ്ധ്യാപകർ ക്ളാസിൽ സംബന്ധിക്കുകയുണ്ടായി.

## മാമോദീസാ മുങ്ങി വി. സഭയിൽ ചേർന്നു.



ഇടുക്കി ഭദ്രാസനത്തിലെ കുങ്കിരിപ്പെട്ടി സെ. തോമസ് പള്ളിയിൽവെച്ച് പുത്തൻപറമ്പിൽ ശ്രീ. കേശവൻ (48 വയസ്) അഭി. മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്തായിൽനിന്ന് വി. മാമോദീസാ സ്വീകരിച്ച്, സഭയിലെ ഒരംഗമായി ചേർന്നു. മാത്യു എന്നാണ് പുതിയ പേര്. ചെയ്യാർ കോവിലിലെ പ്രാർത്ഥനായോഗത്തിൽ ഒരു വർഷം തുടർച്ചയായി സംബന്ധിച്ച് അനുഗ്രഹം പ്രാപിച്ചതിന്റെ ഫലമായിട്ടാണ് ക്രിസ്തീയവിശ്വാസം സ്വീകരിക്കാൻ ഇടയായത്. സഭാസംബന്ധമായ ക്ളാസുകൾ എടുത്തത് ഇടവകവികാരി ഫാ. എൻ. വി. ഏലിയാസും ഇടവകാംഗമായ ഫാ. പോൾ ഏബ്രഹാമുമാണ്.

## വാർഷിക ക്യാമ്പ്

1985 മുതൽ ചെങ്ങന്നൂർ ഭദ്രാസനത്തിൽ നടന്നുവരുന്ന ദൈവവിളിസംഘത്തിന്റെ വാർഷിക ക്യാമ്പ് 1991 ഒക്ടോബർ 17, 18 തീയതികളിൽ പേരിശേരി സെ. മേരീസ് പള്ളിയിൽവച്ചു നടന്നു. 17–ാം തീയതി പി. ജി. ജോർജ് കോർ എപ്പിസ്ക്കോപ്പായുടെ അധ്യക്ഷതയിൽ കൂടിയ സമ്മേനത്തിൽവച്ച് അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ ക്യാമ്പ് ഉദ്ഘാടനം ചെയ്തു. ഫാ. റ്റി. ജി. ജോണും, വി.ഐ. തോമസും, റ്റി. എം. വറുഗീസും ആശംസകൾ അർപ്പിച്ചു.

ഫാ. ജേക്കബ് ചെറിയാൻ, ഫാ. പി. വി. ജോൺ, ഫാ. ഏ. എം. വറുഗീസ്, ഫാ. നൈനാൻ കെ. ജോർജ്, ഫാ. ഗീവറുഗീസ് കാഞ്ഞിക്കാവ് ഇവർ ക്ളാസുകൾ എടുത്തു. ഡീക്കൻ മാത്യു വറുഗീസ് സംഗീതപരിശീലനം നൽകി. ദൈവവിളിസംഘാംഗങ്ങളായ 52 പേർ ക്യാമ്പിൽ സംബന്ധിച്ചു.

ദൈവവിളിസംഘം ഡയറക്ടർ ഫാ. ജോൺ പോളിന്റെ അദ്ധ്യക്ഷതയിൽ കൂടിയ സമാപന യോഗത്തിൽ ഫാ. മാത്യു വറുഗീസും കെ. ഇ. ഏബ്രഹാമും പ്രസംഗിച്ചു. 'ഏററവും നല്ല ക്യാമ്പംഗം' ആയി തെരഞ്ഞെടുക്കപ്പെട്ട മെഴുവേലി ഹോളി ഇന്നസെൻറ് ഇടവകയിലെ തട്ടാശേരിൽ ഫിലിക്സ് യോഹന്നാന് ഡയറക്ടരുടെ വക സമ്മാനവും പൂവക്കാട്ട് അനിയൻവക സമ്മാനവും നൽകി. 18–ാം തീയതി വൈകിട്ട് 5 മണിക്ക് ക്ളാസ് പര്യവസാനിച്ചു.

## ഇംഗ്ലീഷ് ബൈബിൾ സൗജന്യം

ബൈബിൾ സെമിനാരി വിദ്യാർത്ഥികൾക്ക് RSV ഇംഗ്ലീഷ് ബൈബിൾ സൗജന്യമായി ലഭിക്കുന്നു. അപേക്ഷകർ യേശുക്രിസ്തുവിൽ സന്തോഷം അനുഭവിക്കുന്നു എന്ന് എഴുതി ഉടനെ അയച്ചുകൊടുക്കുക.

Jose A. V. Gospel for Kerala
P. B. No. 202, Kollam–691001

## ബൈബിൾ ക്വിസ്– സണ്ടേസ്കൂൾ 2000

സണ്ടേസ്കൂൾ ഹെഡ്മാസ്ററർമാരുടെ ശ്രദ്ധയ്ക്ക്!

ബൈബിൾ ക്വിസ് – സണ്ടേസ്കൂൾ 2000 എന്ന പ്രോഗ്രാം അനുസരിച്ച് നിങ്ങൾ നിങ്ങളുടെ സണ്ടേസ്കൂളിൽ മരു ക്വിസ് മൽസരം സംഘടിപ്പിക്കുക. (മാസത്തിൽ ഒന്ന്) അതിൽ വിജയിക്കുന്ന വിദ്യാർഥിയുടെ പേരും വിലാസവും അയച്ചുകൊടുക്കുക. ആ വിദ്യാർത്ഥിക്ക് ബൈബിൾ പുസ്തകം സമ്മാനമായി ലഭിക്കും.

ആദ്യം പേർ രജിസ്ററർ ചെയ്യുന്ന 100 സണ്ടേസ്കൂളുകൾക്കു മാത്രം.

Jose A. V. Gospel for Kerala,
P. B. No. 202, Quilon–691001

## ദൈവവിളി കോൺഫ്രൻസ്

മാവേലിക്കര സെൻറ് പോൾസ് മിഷൻ ട്രെയനിങ്ങ് സെൻററിന്റെ ആഭിമുഖ്യത്തിൽ ഒരു 'ദൈവിളി കോൺഫ്രൻസ്' നടത്തുന്നു. 1991 ഡിസംബർ 27 വെള്ളിയാഴ്ച സന്ധ്യാപ്രാർത്ഥനയോടുകൂടി ആരംഭിച്ച് 29–ാം തീയതി ഞായറാഴ്ച വി. കുർബാനയോടുകൂടി കോൺഫ്രൻസ് സമാപിക്കും. സഭയിലെ പ്രഗത്ഭരായ വ്യക്തികൾ നയിക്കുന്ന ഈ കോൺഫ്രൻസിലേക്ക് മുൻവർഷ

ങ്ങളിൽ വെക്കേഷൻ ബൈബിൾ ക്ലാസിൽ സംബന്ധിച്ചിട്ടുള്ളവർക്കും; തങ്ങളുടെ ദൈവവിളിയെക്കുറിച്ച് നിശ്ചയം പ്രാപിക്കുവാൻ ആഗ്രഹിക്കുന്നവർക്കും, സുവിശേഷതല്പരരായ ഏവർക്കും സ്വാഗതമുണ്ട്. കോൺഫ്രൻസ് ഫീസ് 10 രൂപാ ആയിരിക്കും. പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ പ്രിൻസിപ്പൽ, സെൻറ് പോൾസ് മിഷൻ ട്രയിനിങ്ങ് സെൻറർ, പുളിമൂട്; മാവേലിക്കര—690103 എന്ന വിലാസത്തിൽ ബന്ധപ്പെടുക.

## ബസ്ക്യാമ്മ അസോസിയേഷൻ സമ്മേളനം

കൊല്ലം ഭദ്രാസന ബസ്ക്യാമ്മ അസോസിയേഷൻെറ ഒരു ഏകദിന സമ്മേളനം പത്തിച്ചിറ സെ. പോൾസ് പള്ളിയിൽവച്ച് ഒക്ടോബർ 2—ാം തീയതി നടത്തപ്പെട്ടു. റവ. ഫാ. കുര്യൻ ഡാനിയേൽ, ശ്രീമതി ഏലിസബേത്ത് തോമസ് എന്നിവർ ക്ലാസുകൾ എടുത്തു. ശ്രീമതി ഏലിയാമ്മ ഐസക്ക് സ്വാഗതവും. പ്രൊഫ. മോളിക്കുട്ടി തോമസ് നന്ദിയും പറഞ്ഞു.

## ഏകദിനസമ്മേളനം

ചെങ്ങന്നൂർ ഭദ്രാസന മർത്തമറിയം സമാജ സെക്രട്ടറിമാരുടെയും ബാലികാസമാജം സെക്രട്ടറിമാരുടെയും ഏകോപിച്ചുള്ള സമ്മേളനം ഉമയാററുകര സെ. തോമസ് പള്ളിയിൽവച്ച് അഭി. മാത്യൂസ് മാർ ബർന്നബാസ്, അഭി. തോമസ് മാർ അത്താനാസ്യോസ് എന്നീ തിരുമേനിമാരുടെ നേതൃത്വത്തിൽ നടത്തപ്പെട്ടു.

## അഭിനവ മെത്രാപ്പോലീത്തായ്ക്ക് സ്വീകരണം

സുൽത്താൻബത്തേരി ഭദ്രാസനത്തിൻെറ ആദ്യത്തെ മെത്രാപ്പോലീത്തായായി ഭരണസാരഥ്യം ഏറെറടുത്ത അഭിവന്ദ്യ കുര്യാക്കോസ് മാർ ക്ലീമ്മീസ് എപ്പിസ്കോപ്പായിക്ക് സെപ്ററംബർ 27—ാം തീയതി കേളകം സെൻറ് തോമസ് ഓർത്തഡോക്സ് പള്ളിയിൽ ഗംഭീരമായ സ്വീകരണം നൽകപ്പെട്ടു. കേളകം ടൗണിൻെറ പ്രവേശനകവാടത്തിൽ വെച്ച് ഇടവക വികാരി ഫാ. സ്ററീഫൻ കളീക്കൽ ഹാരമണിയിച്ചും, ഫാ. ഡോ. ശാമുവേൽ കളീക്കൽ കത്തിച്ച മെഴുകുതിരി നൽകിയും തിരുമേനിയെ സ്വീകരിച്ചു. തുടർന്ന് നടന്ന അനുമോദന സമ്മേളനത്തിൽ വെ. റവ. ഗീവർഗീസ് കോറെപ്പിസ്കോപ്പാ അദ്ധ്യക്ഷത വഹിച്ചു. ഫാ. ഡോ. വി. ശാമുവേൽ, ഫാ. വർഗീസ് മൺട്രോത്ത്, ഫാ. കെ. എ. ഏബ്രഹാം, പ്രൊഫ. കെ. ററി. കുര്യൻ എന്നിവർ ആശംസകൾ നേർന്നു സംസാരിച്ചു. മെത്രാപ്പോലീത്തായുടെ മറുപടി പ്രസംഗത്തിൽ ഭദ്രാസനത്തിൻെറ വളർച്ചയ്ക്ക് ഉതകുംവിധം എല്ലാവരും ഒത്തൊരുമിച്ച് പ്രവർത്തിക്കണമെന്നും ഒരു മാതൃകാ ഭദ്രാസനമാക്കി സുൽത്താൻബത്തേരി ഭദ്രാസനത്തെ മാററണമെന്നും ഓർപ്പിച്ചു. തനിക്കു ലഭിച്ച സ്വീകരണത്തിന് തിരുമേനി നന്ദി പ്രകാശിപ്പിച്ചു. ഫാ. സ്ററീഫൻ




# കർത്തൃപ്രാർത്ഥന ഒരു പഠനം

## ഫാ. ജി. ജോൺ

പേജ് 140. വില 16 രൂപാ.

പ്രസാധകർ: ബഥേൽ പബ്ളിക്കേഷൻസ്
പരിയാരം, കോട്ടയം—686021

യേശുക്രിസ്തു സ്വശിഷ്യൻമാരെ പഠിപ്പിച്ച പ്രാർത്ഥന, സമസ്ത ക്രൈസ്തവസമൂഹവും അന്നുമുതൽ പ്രാർത്ഥിച്ചുവരുന്നു. ഒരേസമയം പൂർണ്ണ ദൈവവും പൂർണ്ണ മനുഷ്യനുമായ നമ്മുടെ കർത്താവ് പഠിപ്പിച്ച പ്രാർത്ഥന എല്ലാ അർത്ഥത്തിലും പൂർണ്ണമായിരിക്കുമല്ലോ. ഈ സത്യം സമഗ്രമായി ഗ്രന്ഥകാരൻ ഇതിൽ ആവിഷ്ക്കരിച്ചിരിക്കുന്നു. അപ്പത്തിനുവേണ്ടി പ്രാർത്ഥിക്കുന്നതിനാൽ വർത്തമാനകാലവും പാപക്ഷമതയ്ക്കുവേണ്ടി പ്രാർത്ഥിക്കുന്നതിനാൽ ഭൂതകാലവും, ദുഷ്ടനിൽനിന്ന് രക്ഷിക്കണമേ എന്ന് പ്രാർത്ഥിക്കുന്നതിനാൽ ഭാവികാലവും അങ്ങനെ ഭൂത, വർത്തമാന, ഭാവി കാലങ്ങളെ ഈ പ്രാർത്ഥന സംയോജിപ്പിച്ചിരിക്കുന്നു എന്ന് അർത്ഥവത്തായി ഗ്രന്ഥകാരൻ സമർത്ഥിക്കുന്നു. കർത്തൃ പ്രാർത്ഥനയിലെ ഓരോ വാക്യങ്ങളിലേക്കും വാക്കുകളിലേക്കും കടന്നുചെന്നു ചിന്തിക്കുവാൻ ഗ്രന്ഥകാരൻ ഈ കൃതിയിൽ ശ്രമിച്ചിരിക്കുന്നു. ഈ ഗ്രന്ഥരചനയിലൂടെ കർത്തൃ പ്രാർത്ഥനയുടെ ആഴങ്ങളിലേക്ക്, ആത്മാനുഭൂതിയുടെ അനർഘ നിമിഷങ്ങളിലേക്ക്, നിത്യനൂതന സത്യങ്ങളിലേക്ക് മലയാള ക്രൈസ്തവ ലോകത്തിലെ അനുവാചകവൃന്ദത്തെ നയിക്കുവാൻ യുവദൈവശാസ്ത്രജ്ഞൻമാരിൽ ശ്രദ്ധേയനായ ഫാ. ജി. ജോണിന് കഴിഞ്ഞിരിക്കുന്നു. ഫാ. ഓ. തോമസ്സിന്റെ ശ്രദ്ധേയമായ അവതാരിക ഗ്രന്ഥത്തെ ശ്രേഷ്ടമാക്കിയിരിക്കുന്നു.

[പ്രസാധകരുടെ പേർക്ക് വില M. O. ആയി അയച്ചാൽ പുസ്തകം തപാലിൽ ലഭിക്കും].



കളീക്കൽ സ്വാഗതവും ഇ. എം. കുര്യൻ കൃതജ്ഞതയും പറഞ്ഞു.

## മാത്യൂസ് റമ്പാച്ചന്റെ 41–ാം അടിയന്തിരം

മൈലപ്രാ മാർ കുറിയാക്കോസ് ദയറായുടെ സുപ്പീരിയറായിരുന്ന ദിവംഗതനായ വ. ദി. ശ്രീ. പി. ഐ. മാത്യൂസ് റമ്പാന്റെ 41–ാം അടിയന്തിരം അദ്ദേഹം അന്ത്യവിശ്രമം കൊള്ളുന്ന മാർ കുറിയാക്കോസ് ദയറായിൽ ഒക്ടോബർ 13, 14 തീയതികളിൽ പരിശുദ്ധ കാതോലിക്കാബാവായുടെ പ്രധാന കാർമ്മികത്വത്തിലും, തോമസ് മാർ തീമോത്തിയോസ്, പീലിപ്പോസ് മാർ യൗസേബിയോസ് എന്നീ തിരുമേനിമാരുടെയും അനേകം വൈദികരുടെയും സഹകരണത്തിലും നടത്തി. അടിയന്തിരം പ്രമാണിച്ച് അയ്യായിരത്തിൽപരം ആളുകൾക്ക് ഉച്ചഭക്ഷണം നൽകി.

ബുധൻ, വ്യാഴം, വെള്ളി ഈ ദിവസങ്ങളിൽ മൗനത്തിലും ഉപവാസത്തിലും പ്രാർത്ഥനയിലും ചെലവഴിക്കണമെന്ന് ആഗ്രഹിക്കുന്നവർക്ക് അതിനുള്ള സൗകര്യം ദയറായിൽ ഉണ്ടായിരിക്കും. കൂടുതൽ വിവരങ്ങൾക്ക് സുപ്പീരിയറുടെ പേർക്ക് മാർ കുറിയാക്കോസ് ദയറാ, മൈലപ്ര ടൗൺ P. O., പത്തനംതിട്ട എന്ന വിലാസത്തിൽ എഴുതുക.

## ഡോ. സാമുവൽ ചന്ദനപ്പള്ളിക്ക് അവാർഡ്

ഡോ. സാമുവൽ ചന്ദനപ്പള്ളിയുടെ 'മലങ്കര സഭാപിതാക്കന്മാർ' എന്ന പഠനഗ്രന്ഥത്തിന്, ജോൺ ജോൺസൺ ഫൗണ്ടേഷൻ സാഹിത്യ അവാർഡ് ലഭിച്ചു. ഈ ഗ്രന്ഥത്തിന് ലഭിക്കുന്ന മൂന്നാമത്തെ അവാർഡാണിത്. നവംബർ 2–ന് ഇലന്തൂർ പഞ്ചായത്ത് കമ്മ്യൂണിറ്റി ഹാളിൽ പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ അദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനത്തിൽ വച്ച് കേന്ദ്രമന്ത്രി ശ്രീ. പി. ജെ. കുര്യൻ അവാർഡ് സമ്മാനിച്ചു.

## വാർഷിക കോൺഫറൻസ്

ഡൽഹി ഭദ്രാസനത്തിലെ സണ്ടേസ്കൂൾ അദ്ധ്യാപകരുടെ വാർഷിക കോൺഫറൻസ് ഹൗസ് ഖാസ് സെ. പോൾസ് സ്കൂൾ ഓഡിറ്റോറിയത്തിൽവച്ച് ഒക്ടോബർ 2–ാം തീയതി നടന്നു. ഭദ്രാസന സഹായ മെത്രാപ്പോലീത്താ അഭിവന്ദ്യ ജോബ് മാർ പീലക്സിനോസ് തിരുമേനി അദ്ധ്യക്ഷത വഹിച്ചു. അഭി. മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ, ഫാ. റ്റി. സി. മത്തായി, ഡേവിഡ് ഡാനിയേൽ എന്നിവർ ക്ലാസുകൾ എടുത്തു. ഡൽഹി ഭദ്രാസനത്തിന്റെ പ്രത്യേക സാഹചര്യത്തിൽ പാഠ്യക്രമങ്ങളിലും പരീക്ഷയിലും ആവശ്യമായ മാറ്റങ്ങൾ വരുത്തുന്നതിനെക്കുറിച്ച് പഠിക്കുവാൻവേണ്ടി അഭി. പീലക്സിനോസ് തിരുമേനിയുടെ അദ്ധ്യക്ഷത

യിൽ രേു കമ്മാറിയെ യോഗം ചുമതലപ്പെടുത്തി. ഭദ്രാസന ഡയറക്ടർ ഫാ. പി. കെ. തോമസ് സ്വാഗതവും ഭദ്രാസന ഇൻസ്പെക്ടർ നന്ദി യും പറഞ്ഞു.

## ഫാ. ജോൺസ് എബ്രഹാം ജനറൽ സെക്രട്ടറി

സെ. തോമസ് ഓർത്തഡോക്സ് വൈദിക സംഘത്തിന്റെ ജനറൽ സെക്രട്ടറിയായി ഫാ. ജോൺസ് എബ്രഹാം കോനാട്ടിനെ പ. കാതോലിക്കാബാവാ നിയമിച്ചു. പാമ്പാക്കുട വലിയപള്ളി വികാരിയും വൈദികസെമിനാരിയിൽ സുറിയാനി, സഭാചരിത്രം എന്നിവയുടെ പ്രൊഫസറുമായ ഇദ്ദേഹം സഭാ വൈദിക ട്രസ്റ്റിയായിരുന്ന കോനാട്ട് പരേതനായ എബ്രഹാം മല്പാന്റെ പുത്രനാണ്.

## സണ്ടേസ്കൂൾ വാർഷികം

പിറവം എം. കെ. എം. ഓ. സിറിയൻ സണ്ടേസ്കൂളിന്റെ 69–ാം വാർഷികം 1991 സെപ്റ്റംബർ 29–ന് ഞായറാഴ്ച പകൽ 2 മണിക്ക് സ്കൂൾ ഹാളിൽവച്ച് റവ. ഫാ. ജോർജ് എബ്രഹാമിന്റെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായുടെ ആകസ്മികമായ ദേഹവിയോഗത്തിൽ യോഗം അനുശോചിച്ചു.

## ജൂബിലി ആഘോഷവും സ്വീകരണവും

ബോംബെ ഭദ്രാസന മെത്രാപ്പോലീത്താ ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയുടെ എപ്പിസ്കോപ്പൽ രജതജൂബിലി ബോംബെ ഭദ്രാസനത്തിൽപ്പെട്ട മുളണ്ട് സെന്റ് ജോർജ് ഇടവക സെപ്റ്റംബർ മാസം 15–ന് വിപുലമായ പരിപാടികളോടെ ആഘോഷിച്ചു. വി. കുർബാനാനന്തരം ഇടവക വികാരി ഫാ. കോശി പ്ളാമ്മൂട്ടിലിന്റെ അദ്ധ്യക്ഷതയിൽ ചേർന്ന പൊതുസമ്മേളനത്തിൽവച്ച് ഭദ്രാസന സഹായ മെത്രാപ്പോലീത്താ ഗീവർഗീസ് മാർ കൂറിലോസ് എപ്പിസ്ക്കോപ്പായ്ക്ക് സ്വീകരണവും നൽകി. ഇടവകയുടെ വകയായി രണ്ടു തിരുമേനിമാർക്കും സ്ലീബാകൾ സമ്മാനിച്ചു. സ്പെഷ്യൽ എക്സിക്യൂട്ടീവ് മജിസ്ട്രേട്ടായി മഹാരാഷ്ട്ര ഗവർമെന്റിനാൽ നിയമിതനായ ഇടവകാംഗമായ ശ്രീ. എം. പി. എബ്രഹാമിനെ യോഗം അനുമോദിച്ചു.

## ദിവ്യബോധനം വാർത്തകൾ

വൈദികസെമിനാരിയുടെ ആഭിമുഖ്യത്തിൽ സഭയിൽ നടത്തിവരുന്ന ദിവ്യബോധനം പഠനപദ്ധതിയിൽ ഈ വർഷമാരംഭിച്ച 4–ാമത്തെ ബാച്ചിൽ 50 കേന്ദ്രങ്ങളിലായി 530 വിദ്യാർത്ഥികൾ പഠനം നടത്തുന്നു. കറസ്പോണ്ടൻസ് വിഭാഗത്തിൽ 60 വിദ്യാർത്ഥികൾ പഠനം നേരിട്ടു നടത്തുന്നുണ്ട്. ഇതിൽ 240 സ്ത്രീകളും 290 പുരുഷന്മാരും ഉണ്ട്.

ഈ ബാച്ചിൽ താഴെ പറയുന്നവർക്ക് ഒന്നും രണ്ടും റാങ്കുകൾ ലഭിച്ചു.

**P. O. C. E.** (സർട്ടിഫിക്കററ് കോഴ്സ്)

ഒന്നാം റാങ്ക്:— വി. ററി. രാജൻ, കൊടുമൺ
രണ്ടാം റാങ്ക്:— 1) കെ. എൻ. തോമസ്, തട്ട
2) ചെറിയാൻ ആൻഡ്രൂസ്, നിലയ്ക്കൽ

**D. O. C. E.** (ഡിപ്ളോമാ കോഴ്സ്)

ഒന്നാം റാങ്ക്:— മറിയാമ്മ ജോസഫ്, പള്ളം
രണ്ടാം റാങ്ക്:— 1) മറിയാമ്മ ജോർജ്, പള്ളം
2) വി. എം. ജോർജ്, മുളന്തുരുത്തി

പ്രാദേശിക പഠനകേന്ദ്രങ്ങളായ ചെങ്ങന്നൂർ, കോട്ടയം, മുളന്തുരുത്തി, കോലഞ്ചേരി, കോഴിക്കോട്, സുൽത്താൻബത്തേരി തുടങ്ങിയ സ്ഥലങ്ങളിൽവച്ച് ഓരോ വിഷയത്തിനും സെമിനാരി അദ്ധ്യാപകർ തന്നെ സെമിനാറുകൾ നടത്തിവരുന്നു. ഈ പദ്ധതിയിൽ കറസ്പോണ്ടൻസ് വിഭാഗത്തിലും യൂണിററ് തലത്തിലും ഓരോ വിഷയത്തിലേക്കും പ്രവേശനം തുടരുന്നു.

ഈ വർഷം പുതുതായി ആരംഭിച്ച തിരുവചനഭാഷ്യം വേദപഠനസർട്ടിഫിക്കററ് കോഴ്സിൽ ദിവ്യബോധനപഠനം പൂർത്തിയാക്കിയ പലരും പഠനം നടത്തുന്നു. താൽപര്യമുള്ള ഏവർക്കും ഈ കോഴ്സിൽ ചേരാവുന്നതാണ്. മേൽപറഞ്ഞ കോഴ്സുകളിൽ പഠിക്കുന്ന വിദ്യാർത്ഥികൾക്ക് പുസ്തകങ്ങൾ സൗജന്യനിരക്കിൽ ലഭിക്കുന്നതാണ്. കോഴ്സുകളിൽ ചേരുവാൻ ആഗ്രഹിക്കുന്നവർ രജിസ്ട്രാർ, ദിവ്യബോധനം, ഓർത്തഡോക്സ് സെമിനാരി, പി. ബി. നമ്പർ 98, കോട്ടയം—686001 എന്ന വിലാസത്തിൽ എഴുതുക.

(6–ാം പേജിൽനിന്നും തുടർച്ച)

## സുവിശേഷദീപ്തി

തൃഷ്ണയിൽനിന്ന് മനസും ശരീരവും പിൻവലിക്കുകയും ചെയ്യുമ്പോഴ് സഭാംഗങ്ങളായ നമുക്കും പുന:സമർപ്പണമായി!

## സ്കറിയായോടുള്ള അറിയിപ്പിൻെറ ഞായർ (നവംബർ 17)

സുവിശേഷപാഠം:

വി. ലൂക്കോസ് 1: 1–25

ഗോത്രപിതാവായ യാക്കോബിൻെറ ദീർഘദർശനപ്രകാരം യഹൂദയിൽനിന്നും 'അവകാശമുള്ളവൻെറ' വരവ് ആസന്നമായി (ഉല്പ. 49: 10). അവൻ യിസ്രായേലിനെ ഭരിക്കുകയും വഴി നടത്തുകയും ചെയ്യും (മീഖാ, 5: 1, 2). ആ സംഭവപരമ്പരകളുടെ ആദ്യപാദത്തിലാണ് യോഹന്നാൻ സ്നാപകൻെറ ജനനം അറിയിക്കപ്പെടുന്നത്. ലേവ്യഗോത്രത്തിലെ പുരോഹിതന്മാരെ 24 ഗണങ്ങളായി തിരിച്ചിരുന്നു. അവ ഓരോന്നും അനുക്രമം പുരോഹിതശുശ്രൂഷ നിർവ്വഹിച്ചുവന്നു (1 ദിന. 24: 1). ഓരോ ഗണവും ഒരാഴ്ചവീതം (2 രാജാ. 11: 77; 2 ദിന. 23: 8). 'അബിയാ'യുടെ ഗണം എട്ടാമത്തേതായിരുന്നു (1 ദിന. 24: 10). യോഹന്നാൻ സ്നാപകൻെറ കുടുംബവുമായി ബന്ധപ്പെടുത്തുന്നതിനാണ് ഈ വിശദാംശങ്ങൾ നൽകപ്പെട്ടിരിക്കുന്നത്. മാത്രമല്ല ഇവ സുവിശേഷസംഭവങ്ങൾക്ക് ചരിത്രസാക്ഷ്യം നൽകുന്നു. സഖറിയ പുരോഹിതനാണ്; ഏലിസബത്ത് അഹറോൻെറ 'പുത്രിയും'. അങ്ങനെ യോഹന്നാനും പുരോഹിത കുടുംബക്കാരനാണ്; മോശയും, അഹറോനും മിറിയാമും ഉൾപ്പെടുന്ന അമ്രാമിൻെറ വംശക്കാരൻ.

സന്താനരാഹിത്യമെന്ന ദു:ഖം പേറി ജീവിച്ചിട്ടും സഖറിയായും ഏലിസബത്തും ദൈവമുമ്പാകെ 'നീതി'യുള്ളവരായിരുന്നു. അവരുടെ ആത്മീകത ആഴത്തിലുള്ളത! എത്ര ഉന്നത ജീവിത സാക്ഷ്യമാണിത്! പഴയനിയമത്തിലെ വിശുദ്ധരുടെ പട്ടികയിൽപ്പെടുന്നവരാണവർ. അവരുടെ കഥ അബ്രഹാമിൻെറയും സാറയുടെയും ചരിത്രവും, യഹോവയുടെ വാഗ്ദാനങ്ങളും അനുസ്മരിപ്പിക്കുന്നതാണ് (ഉല്പ. 11: 30; 17: 17). യേശു കന്യകയിൽനിന്നും പിറന്നു. അതുമായി ബന്ധപ്പെടുന്ന വ്യക്തികളുടെ ജീവിതത്തിലും അസാധാരണ സംഭവങ്ങളുടെ പരിവേഷമുണ്ട്. ഇവിടെ വന്ധ്യത നീങ്ങുന്നു; മരുഭൂമി തളിരിടുന്നു; വരൾച്ച മാറുന്നു.

ദേവാലയത്തിൽ യഹോവ തൻെറ മഹത്വം പുരോഹിതനു വെളിപ്പെടുത്തി. ധൂപം ദൈവത്തിൻെറ പ്രാർത്ഥനയുടെ ചിഹ്നമാണ്. രാവിലെയും വൈകിട്ടും യഹോവയുടെ മുമ്പാകെസുഗന്ധധൂപം ഉയർന്നു (പുറ. 30: 7, 8). 400 വർഷങ്ങളായി പ്രവചനവും, ദൈവദൂതന്മാരുടെ ശുശ്രൂഷയും യിസ്രായേലിന് അന്യമായിരുന്നു. ആ 'വന്ധ്യത' ഇവിടെ നീങ്ങുന്നു. മാലാഖ പുരോഹിതന് പ്രത്യക്ഷനാകുന്നു. ദൈവജനത്തിൻെറ ദീർഘനാളത്തെ പ്രാർത്ഥനയ്ക്ക് ഉത്തരമായി. തന്നെ വിളിച്ചപേക്ഷിക്കുന്നവരുടെ പ്രാർത്ഥനാവേളയിലാണ് മറുപടി ലഭിക്കുന്നത്. സഖറിയ ഭയന്നു; വിശ്വാസരഹിതരായ ജനത്തെ ശിക്ഷിക്കുന്നതിനാണോ ദൂതൻെറ വരവ്? പക്ഷെ സന്ദേശം ഹൃദ്യമായിരുന്നു. ദൈവം പുരോഹിതൻെറയും ജനത്തിൻെറയും പ്രാർത്ഥന കേട്ട് പുരോഹിതന് ഒരു ശ്രേഷ്ഠപുത്രൻ; പിന്നാലെ യിസ്രായേലിന് ഒരു രക്ഷകനും ദൈവം പ്രാർത്ഥന 'കേൾക്കുന്നു'. പക്ഷെ 'യഥാകാലമേ' ഉത്തരമരുളൂ.

യോഹന്നാൻ ശിംശോനെപ്പോലെ വ്രതസ്ഥനായിരിക്കും (ന്യായാ. 7: 13); യിരമ്യാവിനെപ്പോലെ ആത്മനിറവുള്ളവനും (യിര. 1: 5) യശയ്യാവിൻെറ ദർശനത്തിലെ ദൈവത്തിൻെറ ദാസനെപ്പോലെയുള്ളവനും (യശ. 47: 1, 5). യോഹന്നാൻെറ ദൗത്യം ഏലിയായെപ്പോലെ, ദൈവജനമായി അനുതാപവും വിശ്വാസവുമുള്ള ജനത്തെ തയ്യാറാക്കുക എന്നതാണ്, സഖറിയാവിനും, വി. മറിയാമിനും മാലാഖ നൽകുന്ന സന്ദേശങ്ങൾ തമ്മിൽ പല സാമ്യങ്ങളുമുണ്ട്.

ദൈവസന്ദേശവുമായി വരുന്ന ദൂതനാണ് ഗബ്രിയേൽ. ആ വചനങ്ങൾ കേട്ട് ദാനിയേലും (ദാനി 8: 9, 10), എസക്കിയേലും മൗനികളായിപ്പോയി (എസക്കി. 3: 26). ഇവിടെ സഖറിയായുടെ സംശയം അസ്ഥാനത്തായിരുന്നു. ഭവണ്ടത്ര സാക്ഷ്യം നൽകിയിട്ടും വീണ്ടും സംശയം. അതിനാൽ സന്ദേശം സംവേദ്യമാകുംവരെ പുരോഹിതനു മൗനം വിധിച്ചു. പ്രാർത്ഥനയോടും അനുതാപത്തോടും ധ്യാനത്തോടും ചിലവിടാൻ ഒരു ഇടവേള. അബ്രഹാമിൻെറയും സാറായുടെയും കഥ ആ മനസിൽ പല തവണ മങ്ങിമറഞ്ഞിരിക്കും!

യോഹന്നാൻെറ ജനനത്തിൽ അവൻെറ മാതാപിതാക്കൾക്ക് സന്തോഷവും ഉല്ലാസവുമുണ്ടായി; പ്രജപ്രാർത്ഥനയുടെയും വിശ്വാസത്തിൻെറയും സന്തതിയായിരുന്നു. (അല്ലാത്ത മക്കൾ അനുസരണം കെട്ടവരായി രക്ഷിതാക്കൾക്ക് ഹൃദയവേദനയുളവാക്കുന്നവരാകുന്നതിൽ അത്ഭുതമെന്തിന്?) പലരെയും ദൈവത്തിങ്കലേക്കു തിരിക്കുക എന്നതാണ് യോഹന്നാൻെറ ദൗത്യം. അത് എത്ര മഹനീയം! ഇന്നും സഭയിലും സമൂഹത്തിലും നിർണ്ണായകമായ ഇതേ ദൗത്യം നിറവേററുന്നതിന് അനേകർ എഴുന്നേൽക്കേണ്ടിയിരിക്കുന്നു.

പ്രാർത്ഥനയ്ക്ക് യഥാകാലം മറുപടി നൽകുന്ന ദൈവത്തിനായി കാത്തിരിക്കാം, ചോദ്യം ചെയ്യാതെ തൻെറ വാക്കുകൾക്കു മുമ്പിൽ തല കുനിക്കാം. പ്രാർത്ഥനയുടെയും വിശ്വാസത്തിൻെറയും മക്കൾ നമ്മുടെ സമ്പത്തായിരിക്കട്ടെ. നാം തന്നെ ദൈവത്തിങ്കലേക്കു തിരിഞ്ഞാൽ, ആ വഴി പലർക്കും കാട്ടിക്കൊടുക്കാം. ★

# ഏഴ് എപ്പിസ്ക്കോപ്പന്മാർ മെത്രാപ്പോലീത്താമാരായി

ഭദ്രാസനങ്ങളുടെ പൂർണ്ണ ചുമതലയുള്ള ഏഴ് എപ്പിസ്ക്കോപ്പാമാരെ മെത്രാപ്പോലീത്താമാരായി ഉയർത്തി. അനേക ചരിത്രസംഭവങ്ങൾക്ക് ദൃക്സാക്ഷിയായ കോട്ടയം പഴയസെമിനാരി ചാപ്പലിൽവച്ച് ഒക്ടോബർ 25-ാം തീയതി വെള്ളിയാഴ്ച പ. കാതോലിക്കാബാവായുടെ മുഖ്യ കാർമ്മികത്വത്തിലാണ് സ്ഥാനാരോഹണ ശുശ്രൂഷ നടന്നത്.

മാത്യൂസ് മാർ എപ്പിപ്പാനിയോസ് (കൊല്ലം) ഫീലിപ്പോസ് മാർ യൗസേബിയോസ് (തുമ്പമൺ) തോമസ് മാർ അത്താനാസ്യോസ് (ചെങ്ങന്നൂർ) ഗീവർഗീസ് മാർ ഈവാനിയോസ് (കോട്ടയം) പൗലോസ് മാർ മിലിത്തിയോസ് (കുന്നംകുളം) കുര്യാക്കോസ് മാർ ക്ലീമ്മീസ് (സുൽത്താൻബത്തേരി), സഖറിയാസ് മാർ അന്തോണിയോസ് (കൊച്ചി) എന്നീ എപ്പിസ്കോപ്പാമാരാണ് മെത്രാപ്പോലീത്താമാരായി ഉയർത്തപ്പെട്ടത്.

ഒക്ടോബർ 25-ന് രാവിലെ 7.30 ന് പഴയസെമിനാരി ചാപ്പലിൽ ആരംഭിച്ച വി. കുർബാന മദ്ധ്യേ 9 മണിക്ക് സ്ഥാനാരോഹണശുശ്രൂഷകൾ ആരംഭിച്ചു. ശുശ്രൂഷകളുടെ മുന്നോടിയായി പ. കാതോലിക്കാബാവാ പ്രസംഗിച്ചു. 'അനുഗ്രഹങ്ങൾ എല്ലാം ദൈവത്തിൽനിന്നും ലഭിക്കണം. പരിശുദ്ധാത്മാവാണ് ഈ ദാനങ്ങൾ എല്ലാം നൽകുന്നത്'' അദ്ദേഹം ഓർപ്പിച്ചു. തുടർന്ന് ഏഴ് എപ്പിസ്കോപ്പാമാരും പ. കാതോലിക്കാബാവായുടെ മുമ്പിൽ മദ്ബഹായിൽ മുട്ടുകുത്തി നിന്നു, പിന്നീട് എപ്പിസ്കോപ്പാമാർ ഓരോരുത്തരായി എഴുന്നേററുചെന്ന് ത്രോണോസിന്റെ വലതുവശത്തു മുഖ്യ കാർമ്മികന്റെ മുമ്പിൽ മുട്ടുകുത്തി. മേല്പട്ടക്കാർ സ്ഥാനാർത്ഥിയെ മുഖ്യ കാർമ്മികന്റെ കാപ്പകൊണ്ടു മറച്ചു. പള്ളിയിലെ മണിനാദവും ജനങ്ങളുടെ പ്രാർത്ഥനാമന്ത്രണങ്ങളുംകൊണ്ട് ഭക്തിസാന്ദ്രമായ അന്തരീക്ഷത്തിൽ പ. ബാവാ സ്ഥാനാർത്ഥികളുടെ ഓരോരുത്തരുടെയും തലയിൽ സ്ലീബാ കൂട്ടിപ്പിടിച്ച് പരിശുദ്ധ റൂഹായുടെ ആവാസത്തിനായി രഹസ്യപ്രാർത്ഥന നടത്തി.

പിന്നീട് ഓരോരുത്തരെയും മെത്രാപ്പോലീത്താമാരായി പ്രഖ്യാപിച്ചു. 'പൗരസ്ത്യദേശത്തെ മാർത്തോമ്മാശ്ലീഹായുടെ പ. ഓർത്തഡോക്സ് സഭയിലെ മെത്രാപ്പോലീത്താ പിതാവിന്റെയും പുത്രന്റെയും പ. റൂഹായുടെയും നാമത്തിൽ പൂർത്തീകരിക്കപ്പെട്ട് സ്ഥാനാരോഹണം ചെയ്യപ്പെട്ടിരിക്കുന്നു എന്ന് ഓരോരുത്തരുടെയും തലയിൽ കൈവച്ച് പ. ബാവാ പ്രഖ്യാപിച്ചു. തുടർന്ന് മെത്രാപ്പോലീത്താമാരെ ഓരോരുത്തരെയായി സിംഹാസനത്തിൽ ഇരുത്തി വൈദികരും ശെമ്മാശ്ശന്മാരുംകൂടി മൂന്നു തവണ ഉയർത്തി. ആ സമയത്ത് പ്രധാന കാർമ്മികൻ 'പൗരസ്ത്യദേശത്തെ വി. ഓർത്തഡോക്സ് സഭയ്ക്ക് ആബൂൻ മാർ........യോഗ്യൻ യോഗ്യൻ യോഗ്യൻ' എന്ന് ചൊല്ലുകയും മറുപടിയായി യോഗ്യൻ-യോഗ്യൻ യോഗ്യൻ എന്ന് ജനങ്ങൾ ഏററുചൊല്ലുകയും ചെയ്തു. വീണ്ടും മെത്രാപ്പോലീത്താമാരെ ഓരോരുത്തരെയായി സിംഹാസനത്തിൽ ഉയർത്തുകയും സിംഹാസനത്തിൽ ഇരുന്നുകൊണ്ട് അവർ ഏവൻഗേലിയോൻ വായിക്കുകയും ചെയ്തു.

'സീയോനിൽനിന്നും കർത്തൻ നല്കട്ടങ്ങേയ്ക്ക്........എന്നന്നേയ്ക്കും തവ വൈദികർമേൽ അധികാരിയായി നീ വാഴട്ടെ....' എന്ന മനോഹരമായ ഗാനം വൈദികരും ശെമ്മാശ്ശന്മാരുംകൂടി ആലപിക്കെ ഇടയത്വത്തിന്റെ അടയാളമായ അംശവടി മെത്രാപ്പോലീത്താമാർക്ക് പ. ബാവാ നൽകി. നേരത്തെ ഭദ്രാസനച്ചുമതല ലഭിക്കാതിരുന്ന മെത്രാപ്പോലീത്താമാരായ എപ്പിപ്പാനിയോസ്, യൗസേബിയോസ്, ക്ലീമ്മീസ്, അന്തോണിയോസ് എന്നിവരെ യഥാക്രമം കൊല്ലം, തുമ്പമൺ, ബത്തേരി, കൊച്ചി ഭദ്രാസനങ്ങളുടെ പൂർണ്ണ ചുമതല ഏല്പിച്ചുകൊണ്ടുള്ള പ. കാതോലിക്കാബാവായുടെ അധികാരപത്രം തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ വായിച്ചു. പ. കാതോലിക്കാബാവാ സ്ഥാത്തിക്കോൻ നൽകുകയും എല്ലാവരെയും മൂന്നു പ്രാവശ്യം ചുംബിക്കുകയും ചെയ്തു. തുടർന്ന് നവാഭിഷിക്തരായ മെത്രാപ്പോലീത്താമാർ ജനങ്ങളെ വാഴ്ത്തി അനുഗ്രഹിച്ചു.

സ്ഥാനാരോഹണ ശുശ്രൂഷകൾക്ക് തോമസ് മാർ തീമോത്തിയോസ്, ഫീലിപ്പോസ് മാർ തെയോഫിലോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ഗീവർഗീസ് മാർ കൂറിലോസ്, മാത്യൂസ് മാർ സേവേറിയോസ് എന്നീ തിരുമേനിമാർ സഹകാർമ്മികത്വം വഹിച്ചു. ഏഴ് എപ്പിസ്കോപ്പാമാരെ ഒരുമിച്ച് മെത്രാപ്പോലീത്താമാരായി ഉയർത്തുന്നത് മലങ്കരസഭയുടെ ചരിത്രത്തിൽ ഇദംപ്രഥമമായിട്ടാണ്.

വി. കുർബാനയുടെ ബാക്കിഭാഗം സ്ഥാനമേററ മെത്രാപ്പോലീത്താമാരിൽ സീനിയറായ മാത്യൂസ് മാർ എപ്പിപ്പാനിയോസ് മെത്രാപ്പോലീത്താ അർപ്പിച്ചു. വി. കുർബാനയ്ക്കുശേഷം പ. പിതാക്കന്മാരുടെ കബറിങ്കൽ ധൂപപ്രാർത്ഥനയും ആശീർവാദവും നടന്നു.

മലങ്കരയുടെ വിവിധ ഭാഗങ്ങളിൽനിന്നും എത്തിച്ചേർന്ന ഒട്ടേറെ ഭക്തജനങ്ങളും, വൈദികരും, സെമിനാരി വിദ്യാർത്ഥികളും, പങ്കെടുത്തു. ★

# സ്ഥാനാരോഹണവും ഷഷ്ടിപൂർത്തിയും

തുമ്പമൺ ഭദ്രാസനത്തിന്റെ പത്താമത്തെ മെത്രാപ്പോലീത്തായായി ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ ഒക്ടോബർ 26–ാം തീയതി ശനിയാഴ്ച സ്ഥാനമേററു. പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവായുടെ പ്രധാന കാർമ്മികത്വത്തിൽ പത്തനംതിട്ട ബേസിൽ അരമന ചാപ്പലിൽ സ്ഥാനാരോഹണ ചടങ്ങുകൾ നടന്നു.

സ്ഥാനാരോഹണ ശുശ്രൂഷകൾക്ക് തോമസ് മാർ തീമോത്തിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ്, തോമസ് മാർ അത്താനാസ്യോസ്, കുറിയാക്കോസ് മാർ ക്ലീമ്മീസ് എന്നീ മെത്രാപ്പോലീത്താമാർ സഹകാർമ്മികത്വം വഹിച്ചു. വി. കുർബാനമദ്ധ്യേ സാദീക്കോ കഴിഞ്ഞ് സ്ഥാനാരോഹണശുശ്രൂഷകൾക്ക് മുന്നോടിയായി പ. ബാവാ പ്രസംഗിച്ചു. 'നല്ലവനും വിശ്വസ്തനുമായ ദാസനായി തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്തായായി പ്രവർത്തിക്കുവാൻ തിരുമേനിക്കു കഴിയട്ടെ' എന്നു ബാവാ തിരുമേനി ആശംസിച്ചു.

തുടർന്ന് അഭി. യൗസേബിയോസ് മെത്രാപ്പോലീത്താ മദ്ബഹായിൽ മുട്ടുകുത്തിനിന്നു. ആദ്യശുശ്രൂഷകൾക്കുശേഷം മെത്രാപ്പോലീത്തായെ കാപ്പയ്ക്കുള്ളിൽ നിർത്തി മുഖ്യ കാർമ്മികൻ പരിശുദ്ധാത്മ ആവാസത്തിനുള്ള പ്രത്യേക പ്രാർത്ഥന നടത്തി. പിന്നീട് മെത്രാപ്പോലീത്തായെ സിംഹാസനത്തിൽ ഇരുത്തി മൂന്നുപ്രാവശ്യം ഉയർത്തി ആഘോഷിച്ചുകൊണ്ട് ഭദ്രാസനത്തിലെ ജനങ്ങൾ അദ്ദേഹത്തെ 'ഓക്സിയോസ്' വിളിച്ചു സ്വീകരിച്ചു. സിംഹാസനം താഴ്ത്തിപ്പിടിച്ച അവസരത്തിൽ മുഖ്യ കാർമ്മികൻ 'ദൈവത്തിന്റെ പ. സഭയാകുന്ന പൗരസ്ത്യ ഓർത്തഡോക്സ് സഭയിലെ തുമ്പമൺ ഇടവകയ്ക്ക് ആബൂൻ മാർ യൗസേബിയോസ് മെത്രാപ്പോലീത്താ യോഗ്യൻ—യോഗ്യൻ—യോഗ്യൻ' എന്ന് ചൊല്ലുകയും അതിന് മറുപടിയായി സിംഹാസനം ഉയർത്തുന്ന അവസരത്തിൽ ജനങ്ങൾ 'യോഗ്യൻ—യോഗ്യൻ—യോഗ്യൻ' എന്ന് ചൊല്ലുകയും ചെയ്തു. അനന്തരം തുമ്പമൺ ഇടവകയെ ഭരിക്കുന്നതിനുള്ള പ, കാതോലിക്കാബാവായുടെ അധികാരപത്രം (സ്ഥാത്തിക്കോൻ) കുറിയാക്കോസ് മാർ ക്ലീമ്മീസ് മെത്രാപ്പോലീത്താ വായിക്കുകയും പ. ബാവാ തിരുമേനി അത് യൗസേബിയോസ് മെത്രാപ്പോലീത്തായെ ഏല്പിക്കുകയും തിരുമേനിയെ മൂന്നു പ്രാവശ്യം ചുംബിക്കുകയും ചെയ്തു. തുടർന്ന് വി. കുർബാനയ്ക്കുശേഷം ദാനിയേൽ മാർ പീലക്സീനോസ് തിരുമേനിയുടെ കബറിങ്കൽ ധൂപപ്രാർത്ഥന നടത്തുകയും ചെയ്തു.

കാതോലിക്കേററ് കോളജ് ഓഡിറേറാറിയത്തിൽ തുടർന്നു നടന്ന ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായുടെ ഷഷ്ടിപൂർത്തിസമ്മേളനത്തിൽ പ. കാതോലിക്കാബാവാ അദ്ധ്യക്ഷത വഹിച്ചു. കേന്ദ്രമന്ത്രി പ്രൊഫ. പി. ജെ. കുര്യൻ സമ്മേളനം ഉദ്ഘാടനം ചെയ്തു 'യൗസേബിയോസ് തിരുമേനിയുടെ കാഴ്ചപ്പാടുകൾ എന്നെ വളരെ ആകർഷിച്ചിട്ടുണ്ട്. സഭയ്ക്കും ഭദ്രാസനത്തിനും തിരുമേനിയുടെ നേതൃത്വം വളരെ വിലപ്പെട്ടതാണ്. കാലഘട്ടത്തിനനുസൃതമായ നേതൃത്വവും സുവിശേഷവും ആണ് ഇന്നു സഭകൾക്ക് ആവശ്യം. കാലഘട്ടത്തിനനുസൃതമായ നേതൃത്വം കൊടുക്കുവാൻ സഭകൾക്കു കഴിയണം. എങ്കിലേ സഭയുടെ ദൗത്യം പൂർണ്ണമാകയുള്ളു. ഓർത്തഡോക്സ് സഭയ്ക്ക് എല്ലായ്പോഴും ആ നേതൃത്വം ഉണ്ടായിട്ടുണ്ട്. കാലഘട്ടത്തിനനുസൃതമായ കാഴ്ചപ്പാടുള്ള തിരുമേനി സഭയ്ക്കും സമൂഹത്തിനും നാടിനും മുതൽക്കൂട്ടാണ്. സഭയുടെ ദൗത്യം നിർവഹിക്കുന്നതിൽ സഭ പരാജയപ്പെടരുത്. പിതാക്കന്മാരുടെ വിശ്വാസസത്യങ്ങളെയും സ്തുതി ചൊവ്വാക്കപ്പെട്ട വിശ്വാസത്തെയും മുറുകെ പിടിച്ചുകൊണ്ട് സഭയുടെ ദൗത്യനിർവഹണം കാലഘട്ടത്തിനനുസൃതമായി നിർവഹിക്കാം എന്ന് ഓർത്തഡോക്സ് സഭ തെളിയിച്ചിരിക്കുന്നു. പ. കാതോലിക്കാബാവാ തിരുമേനിയുടെ പരിശുദ്ധമായ നേതൃത്വം സഭയ്ക്ക് അനുഗ്രഹകരമാണ്. യൗസേബിയോസ് തിരുമേനിയുടെ ഭരണകാലഘട്ടം അനുഗ്രഹത്തിന്റെയും വളർച്ചയുടെയും കാലഘട്ടമായിരിക്കട്ടെ' എന്ന് പ്രൊഫ. കുര്യൻ ആശംസിച്ചു.

'വളരെ വളരെ സന്തോഷത്തോടുകൂടിയാണ് ഞാൻ ഈ സമ്മേളനത്തിൽ പങ്കെടുക്കുന്നത്. നല്ല ഇടയൻ തന്റെ ആടുകൾക്കുവേണ്ടി ജീവനെ കൊടുക്കുന്നു. തന്റെ ആടുകൾക്കുവേണ്ടി എല്ലായ്പോഴും ഉണർന്നിരിക്കുന്ന അജപാലകനായി യൗസേബിയോസ് തിരുമേനി പ്രവർത്തിക്കണം. പുത്തൻകാവിൽ കൊച്ചുതിരുമേനി, ദാനിയേൽ മാർ പീലക്സിനോസ് തിരുമേനി തുടങ്ങിയ മഹാരഥന്മാർ ഭരിച്ച ഭദ്രാസനമാണിത്. അവരുടെ കാൽചുവടുകളെ പിൻതുടർന്ന് നല്ല ഇടയനായി യൗസേബിയോസ് തിരുമേനി വിരാജിക്കട്ടെ.' പ. കാതോലിക്കാബാവാ തിരുമേനി തന്റെ അദ്ധ്യക്ഷപ്രസംഗത്തിൽ ആശംസിച്ചു. തോമസ് മാർ തീമോത്തിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ്, തോമസ് മാർ അത്താനാസ്യോസ്, കുറിയാക്കോസ് മാർ ക്ലീമ്മീസ്, തോമസ് കുതിരവട്ടം, എം. ററി. രപാൾ, ഫാ. ഡാനിയേൽ എൻ. വർഗീസ്, ഏ. കെ. തോമസ്, ഡോ. ററി. എ. ജോർജ് എന്നിവരും ആശംസകൾ അർപ്പിച്ചു സംസാരിച്ചു. ഷഷ്ടിപൂർത്തി സ്മാരകമായി ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ പണികഴിപ്പിക്കുന്ന 60 വീടുകളിൽ പണിപൂർത്തിയായ ഒരു വീടിന്റെ താക്കോൽദാനം പ. ബാവാ നിർവഹിച്ചു. അഭി. യൗസേബിയോസ് മെത്രാപ്പോലീത്താ തന്റെ മറുപടിപ്രസംഗത്തിൽ താൻ കടന്നുവന്ന വഴികളെക്കുറിച്ചും, ഭദ്രാസനത്തിൽ നടപ്പാക്കു

വാൻ ഉദ്ദേശിക്കുന്ന കർമ്മപരിപാടികളെക്കുറിച്ചും, തൻെറ വീക്ഷണങ്ങളെക്കുറിച്ചും പ്രതിപാദിച്ചു. 'ഒന്നും എൻെറ കഴിവല്ല, എല്ലാം ദൈവ കരുണ മാത്രമാണ്'' തിരുമേനി പറഞ്ഞു. ഫാ. തോമസ് ജോൺസൺ സ്വാഗതവും സി. എ. ജോൺ കോറെപ്പിസ്കോപ്പാ നന്ദിയും പറഞ്ഞു.

## തീമോത്തിയോസ് തിരുമേനിയുടെ സപ്തതി ആഘോഷിച്ചു

മാവേലിക്കര: മലബാർ ഭദ്രാസനമെത്രാപ്പോലീത്തായും പത്തനാപുരം മൗണ്ട് താബോർ ദയറാ സുപ്പീരിയറുമായ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെ സപ്തതി ആഘോഷങ്ങൾ ഒക്ടോബർ 29–ാംതീയതി തിരുമേനിയുടെ മാതൃ ഇടവകയായ മാവേലിക്കര പുതിയകാവ് സെൻറ് മേരീസ് കത്തീഡ്രലിൽവച്ച് ആഘോഷിച്ചു.

29–ാംതീയതി രാവിലെ അഭി. തീമോത്തിയോസ് തിരുമേനി വി. കുർബാന അർപ്പിച്ചു. ജൻമദിന സ്തോത്രശുശ്രൂഷകൾക്ക് പ. കാതോലിക്കാബാവാ നേതൃത്വം നല്കി. 'ഓർത്തഡോക്സ് സഭ 21–ാംനൂററാണ്ടിലേയ്ക്ക്' എന്ന വിഷയത്തെ ആസ്പദമാക്കി തുടർന്നു നടന്ന സിമ്പോസിയത്തിൽ ഡോ. സാമുവൽ ചന്ദനപ്പള്ളി മുഖ്യപ്രബന്ധം അവതരിപ്പിച്ചു. ചർച്ചകളിൽ പങ്കെടുത്ത് ശ്രീ. സി. കെ. കൊച്ചുകോശി, ശ്രീമതി എലിസബേത്ത് തോമസ്, ഫാ. മാത്യുവൈദ്യൻ എന്നിവർ സംസാരിച്ചു. ഫാ. കെ. ജെ. ഗബ്രിയേൽ മോഡറേററായിരുന്നു.

ഉച്ചകഴിഞ്ഞ് 3 മണിക്ക് പ: കാതോലിക്കാബാവായേയും അഭിനവതിരുമേനിമാരെയും വിശിഷ്ടാതിഥികളെയും സമ്മേളനഹാളിലേയ്ക്ക് സ്വീകരിച്ചാനയിച്ചു. പൊതുസമ്മേളനത്തിൽ കൊല്ലം ഭദ്രാസന മെത്രാപ്പോലീത്താ അഭി. മാത്യൂസ് മാർ എപ്പിപ്പാനിയോസ് അദ്ധ്യക്ഷത വഹിച്ചു. പ. കാതോലിക്കാബാവാ സമ്മേളനം ഉദ്ഘാടനം ചെയ്തു. ''ഇടയനില്ലാത്ത ആടുകളെപ്പോലെ ചിന്നിച്ചിതറി കിടന്നിരുന്ന കുടിയേററക്കാരുടെ ഭദ്രാസനമായിരുന്ന മലബാറിനെ, അക്ഷീണ പരിശ്രമത്താൽ തിരുമേനി സുശക്തമായ ഒരു ഭദ്രാസനമാക്കി രൂപാന്തരപ്പെടുത്തി. തിരുമേനിയുടെ പ്രാർത്ഥനാജീവിതം, സന്യാസജീവിതം, മാതൃകാജീവിതം, നിഷ്ഠയുള്ള ജീവിതം ജീവിതചിന്തകൾ എന്നിവ ആർക്കും അനുകരണീയമാണ്''പ: ബാവാ തിരുമേനി പ്രസ്താവിച്ചു.

മാർത്തോമ്മാസഭയുടെ പരമാദ്ധ്യക്ഷൻ ഡോ. അലക്സാണ്ടർ മാർത്തോമ്മാ വലിയമെത്രാപ്പോലീത്താ, തിരുവല്ലാബിഷപ്പ് ഗീവർഗീസ് മാർ തീമോത്തിയോസ്, സി. എസ്. ഐ. ബിഷപ്പ് റൈററ് റവ. ഡോ. കെ. സി. സേത്ത്, നിരണം ഭദ്രാസന മെത്രാപ്പോലീത്താ ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ്, കേരള ധനകാര്യവകുപ്പു മന്ത്രി ശ്രീ. ഉമ്മൻ ചാണ്ടി, ശ്രീ. എം. മുരളീധരൻ എം. എൽ. എ. എന്നിവർ ആശംസകൾ നേർന്നുകൊണ്ട് സംസാരിച്ചു. മാവേലിക്കരഇടവകയുടെ ഉപഹാരം ട്രസ്ററി ശ്രീ. പി. സി. കുര്യൻ തീമോത്തിയോസ് തിരുമേനിക്ക് നല്കി. ''ഇത്രത്തോളം വഴി നടത്തിയ ദൈവം തുടർന്നും എന്നെ വഴിനടത്തുമെന്ന് വിശ്വസിക്കുന്നു''. ആശംസകൾക്ക് മറുപടി പറയവേ തീമോത്തിയോസ് തിരുമേനി പറഞ്ഞു. സഖറിയാസ് മാർ അന്തോണിയോസ്, കുറിയാക്കോസ് മാർ ക്ലീമ്മീസ്, ഗീവർഗീസ് മാർ കൂറിലോസ് എന്നീ അഭിനവ തിരുമേനിമാർ സമ്മേളനത്തിൽ സന്നിഹിതരായിരുന്നു. വൈദികരും സന്യാസികളും കന്യാസ്ത്രീകളുമടക്കം ഒരു വലിയജനക്കൂട്ടം സമ്മേളനത്തിൽ സംബന്ധിച്ചു. കെ. ഐസക്ക് കോർ എപ്പിസ്ക്കോപ്പാ സ്വാഗതവും ശ്രീ. ററി. തമ്പാൻ നന്ദിയും പറഞ്ഞു. ★

## ഡിസ്ട്രിക്ട് സമ്മേളനം

കൊച്ചി ഭദ്രാസനത്തിലുൾപ്പെട്ട മുളന്തുരുത്തി ഡിസ്ട്രിക്ട് സണ്ടേസ്കൂൾ അദ്ധ്യാപകരുടെ ഒരു 'ഏകദിനസെമിനാർ മാന്തുരുത്തേൽ സെൻറ് ജോൺസ് പള്ളിയിൽവച്ച് നടന്നു. ഭദ്രാസനാധിപൻ സഖറിയാസ് മാർ അന്തോണിയോസ് മെത്രാപ്പോലീത്താ സെമിനാറിനു നേതൃത്വം നൽകി.



# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഫാ. എം. സി. ചെറിയാൻ

## പാഠം 24

### മർക്കോസ് 10–12

വിജയിയുടെ പേരും വിലാസവും

പേര്: മോളി വർഗീസ്
വിലാസം: പാടത്തുമ്യാലിൽ
എടയ്ക്കാട്ടുവയൽ P. O.
ഭദ്രാസനം: കൊച്ചി
രജി. നമ്പർ: 35

## ലൂക്കോസ് (6–8)

1. കാഴ്ചയപ്പം തിന്നുവാൻ അവകാശം ഉള്ളവർ.
2. ശിഷ്യന്മാരെ തിരഞ്ഞെടുക്കുവാനുള്ള യേശുവിന്റെ ഒരുക്കം എങ്ങനെ.
3. പന്തിരുവരുടെ പൊതുവായ പേര്.
4. സമഭൂമിയിലെ പ്രസംഗം ആരുടെ സുവിശേഷത്തിൽ കാണാം.
5. ഗുരുവിനെപ്പോലെ ആകുവാൻ എന്തു ചെയ്യണം.
6. വൃക്ഷത്തെ തിരിച്ചറിയുന്നത് എങ്ങനെ.
7. യഹൂദന്മാരുടെ മൂപ്പന്മാർ യേശുവിനോട് ശുപാർശചെയ്തത് ആരെക്കുറിച്ച്.
8. പള്ളി പണിയിച്ച ശതാധിപൻ എവിടുത്തുകാരൻ.
9. കർത്താവിന്റെ മനസലിയിച്ച വിധവ.
10. നയീനിലെ വിധവയോട് പറഞ്ഞ വാക്ക്.
11. യോഹന്നാന്റെ സ്നാനം സ്വീകരിച്ചവർ
12. പരിമളതൈലം പൂശിയ സ്ത്രീയുടെ സ്വഭാവം.
13. പ്രവൃത്തിയിലൂടെ പാപം ക്ഷമിച്ചു കിട്ടിയവൾ.
14. മഗ്ദലനമറിയത്തിന് യേശു ചെയ്ത ഉപകാരം.
15. ഹെരോദാവിന്റെ കാര്യവിചാരകൻ.
16. നല്ല വിത്തു ഫലം കൊടുക്കുന്നത് എത്രമാത്രം.
17. ഇല്ലാത്തവന്റെ തോന്നൽ എന്ത്.
18. ലെഗ്യോന്റെ ആദ്യപ്രാർത്ഥന എന്ത്.
19. ആരുടെ സ്പർശനത്താൽ യേശുവിൽനിന്ന് ശക്തി പുറപ്പെട്ടു.
20. യേശു ഉയിർപ്പിച്ച ബാല.

## പാഠം 29 (ലൂക്കോസ് 6–8)

പ്രവേശനഫാറം

പേര്.........................................
വിലാസം.....................................
ഭദ്രാസനം...................................
രജി. നമ്പർ: ................

ഇതുപോലെ പേപ്പറിൽ എഴുതിയാൽമതി.

പാഠം 24–ന്റെ ഉത്തരവും ശരിയായി ഉത്തരം അയച്ചുതന്നവരുടെ പേരുകളും താഴെ ചേർക്കുന്നു.

പരുമലസമ്മേളനത്തിൽ എന്റെ ശാരീരികസാന്നിദ്ധ്യം ഇല്ലായെങ്കിലും എല്ലാം അനുഗ്രഹകരമായിത്തീരാൻ പ്രാർത്ഥിക്കാം. കർത്താവിന്റെ ജനനപ്പെരുന്നാളിനോടനുബന്ധിച്ചുള്ള നോമ്പ് ശക്തി തരട്ടെ എന്നു പ്രാർത്ഥിക്കാം.

പഠനം തടസംകൂടാതെ തുടരുവാൻ ശ്രമിക്കാം. പാഠം 29–ന്റെ ഉത്തരം Bible Padanam, Padam 29, C/o Fr. M. C. Cherian, Orthodox Student Centre, TVM–1. 695001 എന്ന വിലാസത്തിലയയ്ക്കുക.

1. മോളി മർക്കോസ്, എടയ്ക്കാട്ടുവയൽ
2. റി. ജെ. ജയിംസ്, സോബുവില്ലാ
3. എം. സി. ജോർജ്, ആന്ധേരി
4. റോഷ്നി എബ്രഹാം, അയ്മനം
5. സാബു ജോർജ്, കടമ്മനിട്ട
6. കോശി മത്തായി, നന്ദിനി
7. മറിയാമ്മ അലക്സ്, കവിയൂർ
8. ഏലിയാമ്മ പൗലൂസ്, ചെല്ലങ്കോട്
9. വി. എം. പൗലോസ്, കാക്കവയൽ
10. ബീനാ ചാക്കോ, കുളത്തൂപ്പുഴ
11. ഡോ. ഏലിയാമ്മ ഐസക്, പുത്തൂർ
12. ഷൈനോ ജോൺ, ട്രിച്ചി
13. ഷേമ മാത്യു, പുതുപ്പള്ളി
14. തങ്കം ചാർളി, ഷൊർണ്ണൂർ
15. മോളി മാത്യു, നാരങ്ങാനം
16. സാറാമ്മ ചെറിയാൻ, മലാട്
17. അനിൽ പുന്നൂസ്, ജാംനഗർ
18. ഓമന പുന്നൂസ്, നെററിത്തൊഴു
19. കുര്യൻ ജോൺ, ദുർഗാപ്പൂർ

20. ഡേവിഡ് കെ. ജി., ബോംബെ
21. ശമുവേൽ ററി. സി., കൊക്കാത്തോട്
22. ഷൈബി ചെറിയാൻ, ബോംബെ ഹോസ്പിററൽ
23. പൊന്നമ്മ മാത്യൂസ്, പുൽപ്പള്ളി
24. കെ. പി. തോമസ്, പിപ്പരിയാ
25. മോളമ്മ കെ. കൊററമ്പള്ളി
26. വി. പി. ജോർജ് (N) പറവൂർ
27. മോനമ്മ വറുഗീസ് ആങ്ങമൂഴി
28. മേരി ജോർജ് (N) പറവൂർ
29. ജോർഡി വി. ജി., (N) പറവൂർ
30. അക്കാമ്മ വറുഗീസ്, പാലിയേക്കര
31. ജിജി കോശി, കിരണൂരം
32. ഷേർളി ലൂക്കോസ്, മീൻകുളം
33. ലില്ലി മാത്യു, കനകപ്പലം
34. കെ. എം. തോമസ്, മദ്രാസ്
35. ഷേർളി മാത്യു, പാലിയേക്കര
36. സാലി ജോൺ, ട്രിച്ചി
37. കൊച്ചന്ന, മങ്ങാട്
38. മാത്യു തോമസ്, ഭോപ്പാൽ
39. ജോർജി പി. മാത്യു, കല്ലിശേരി
40. വിൽസൺ, കുരമ്പാല
41. ഷാബു വറുഗീസ്, മൈലപ്ര
42. ബിന്ദു ആനി ഏബ്രഹാം, ആനിക്കാട്
43. സാലി ജോൺ; മണ്ണാരക്കുളഞ്ഞി
44. ചിന്നമ്മ ജോൺ, ഉളനാട്
45. അനിൽ സാം അട്ടച്ചാക്കൽ
46. തോമസ് വറുഗീസ് കൊടുമൺ
47. ലീലാമ്മ ജേക്കബ്, പുന്നവേലി
48. അന്നമ്മ പി. എസ്. കാഞ്ഞിരമററം
49. ഷീല ഏബ്രഹാം, മുളൻഡ്
50. ബിനു പി. കെ. അങ്ങാടി
51. ഏലിസബേത്ത് സൈമൺ, തലശ്ശേരി
52. ജെസി ഐപ്പ്, കായംകുളം
53. ലാലി വൽസൻ, താന
54. സാറാമ്മ ശമുവേൽ, കോർബാ
55. ചെറിയാൻ വറുഗീസ്, ഏലപ്പാറ
56. അച്ചാമ്മ പീററർ, നെടുമാവ്
57. കുഞ്ഞമ്മ ചാക്കോ, കൂരോപ്പട
58. പാൻസി ഉമ്മൻ, കൊടുമൺ
59. ജസി ചെറിയാൻ, ബോംബെ
60. ലില്ലിക്കുട്ടി (W) ഓതറ
61. പി. പി. അച്ചാമ്മ, മഞ്ഞപ്ര
62. സാറാമ്മ തോമസ്, മലാട്
63. തങ്കമ്മ സഖറിയ, ആറാട്ടുപുഴ
64. ററി. ഇ. തോമസ്, തെക്കേമല
65. പൊന്നമ്മ തോമസ്, അഹമ്മദബാദ്
66. മറിയാമ്മ ചാക്കോ, ആൻഡമാൻസ്
67. സുനി ജോർജ്, കുന്നംകുളം

## പാഠം 24 (മർക്കോ. 10-12)

### ഉത്തരം

1. ദൈവം യോജിപ്പിച്ചതിനെ മനുഷ്യൻ വേർപിരിക്കരുത്. (10:9)
2. യേശു (10:16)
3. ധനികനായ യുവാവ് (10:22, 23)
4. ഉള്ളതെല്ലാം വിററ് ദരിദ്രർക്കു കൊടുക്കുക. (10:21)
5. 1) ഉപദ്രവങ്ങളോ 2) ഉപേക്ഷിച്ച എല്ലാം നൂറുമടങ്ങ് 3) വരുവാനുള്ള ലോകത്തിൽ നിത്യജീവൻ. (10:30)
6. തിമായിയുടെ മകനായ ബർത്തിമായി. (10:46, 52)
7. ആരും ഒരിക്കലും കയറിയിട്ടില്ലാത്തതും കെട്ടിയിരിക്കുന്നതും. (11:2)
8. കർത്താവിന് ഇതിനെക്കൊണ്ട് ആവശ്യം ഉണ്ട്. (11:3)
9. തെരുവിൽ പുറത്തു വാതുക്കൽ (11:4)
10. ഇലയല്ലാതെ ഒന്നുമില്ലാത്ത അത്തിവൃക്ഷം. (11:13)
11. യേശു (11;19)
12. നിന്നുകൊണ്ട് (11:25)
13. മഹാപുരോഹിതന്മാർക്കും, ശാസ്ത്രിമാർക്കും, പുരോഹിതന്മാർക്കും (11:27–33)
14. കൈസർക്കു കരം കൊടുക്കുന്നത് വിഹിതമോ അല്ലയോ. (12:14, 17)
15. യിസ്രായേലേ കേൾക്ക (12:29)
16. ശാസ്ത്രിമാരിൽ ഒരുവൻ (12:28–32)
17. ശാസ്ത്രിമാരിൽ ഒരുവൻ (12:34)
18. ദാവീദ് (12:36)
19. ദരിദ്രയായ വിധവ (12:42)
20. തന്റെ ഇല്ലായ്മയിൽനിന്നും തനിക്കുള്ളത് ഒക്കെയും തന്റെ ഉപജീവനം മുഴുവനും ഇട്ടു (12:44)

---

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്


Sanil Bombay.


Basil Bombay.

# പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ്

1991 ഒക്ടോബർ 31-ന് പഴയസെമിനാരിയിലെ സോഫിയാസെൻററിൽ പ: കാതോലിക്കാബാവായുടെ അദ്ധ്യക്ഷതയിൽ കൂടിയ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിൽ ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ്, തോമസ് മാർ തീമോത്തിയോസ്, ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ്, പൗലോസ്മാർ ഗ്രീഗോറിയോസ്, മാത്യൂസ് മാർ ബർന്നബാസ്, മാത്യൂസ് മാർ എപ്പിപ്പാനിയോസ്, ഫീലിപ്പോസ് മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസ്യോസ്, ഗീവർഗ്ഗീസ് മാർ ഈവാനിയോസ്, പൗലോസ് മാർ മിലിത്തിയോസ്, കുറിയാക്കോസ് മാർ ക്ളീമ്മീസ്, സഖറിയാസ് മാർ അന്തോണിയോസ്, മാത്യൂസ് മാർ സേവേറിയോസ്, ഗീവർഗ്ഗീസ് മാർ കൂറിലോസ് എന്നീ തിരുമേനിമാർ സംബന്ധിച്ചു.

## നിശ്ചയങ്ങൾ.

1. ഉത്തർപ്രദേശിൽ ഭൂചലനംമൂലം ഭവനവും വസ്തുവകകളും മററും നഷ്ടപ്പെട്ട് ദുരിതമനുഭവിക്കുന്നവരോട് സുന്നഹദോസ് സഹാനുഭൂതി പ്രദർശിപ്പിച്ചു. ദുരിതാശ്വാസ പ്രവർത്തനങ്ങൾക്കായി സഹായം ചെയ്യണമെന്നും പള്ളികൾക്ക് കല്പന അയച്ചും പരുമല പെരുനാളിന് ബക്കററ് പിരിവ് നടത്തിയും സഭയുടെ ദുരിതാശ്വാസ ഫണ്ടിൽനിന്ന് വിഹിതം കൊടുത്തും ഈ സഹായനിധി പരിപോഷിപ്പിക്കേണ്ടതാണെന്നും നിശ്ചയിച്ചു. ഈ പ്രവർത്തനങ്ങൾക്ക് മിഷൻ ബോർഡ് പ്രസിഡണ്ട് ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായെ ചുമതലപ്പെടുത്തി.

2. ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായുടെ നിര്യാണംമൂലം ഒഴിവുവന്ന കാതോലിക്കേററ് & എം.ഡി. സ്കൂൾസ് കോർപ്പറേററ് മാനേജർ സ്ഥാനത്തേക്ക് ചെങ്ങന്നൂർ ഭദ്രാസന മെത്രാപ്പോലീത്താ തോമസ് മാർ അത്താനാസ്യോസിനെയും, പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെക്രട്ടറി സ്ഥാനത്തേക്ക് ഡൽഹി ഭദ്രാസന മെത്രാപ്പോലീത്താ പൗലോസ് മാർ ഗ്രീഗോറിയോസിനെയും ബഥനിആശ്രമത്തിൻെറയും കോൺവെൻറിൻെറയും വിസിററർ ബിഷപ്പ് സ്ഥാനത്തേയ്ക്ക് കൊല്ലം ഭദ്രാസന മെത്രാപ്പോലീത്താ മാത്യൂസ് മാർ എപ്പിപ്പാനിയോസിനെയും, പാലക്കാട് ബസേലിയോസ് ചിൽഡ്രൻസ് ഹോം കമ്മററിയുടെ പ്രസിഡൻറായി കുന്നംകുളം ഭദ്രാസനമെത്രാപ്പോലീത്താ പൗലോസ് മാർ മിലിത്തിയോസിനെയും നിശ്ചയിച്ചു.

3. സ്ലീബാദാസ സമൂഹത്തിൻെറ പ്രസിഡണ്ടായി സഖറിയാ മാർ അന്തോണിയോസ് മെത്രാപ്പോലീത്തായെയും വൈസ് പ്രസിഡണ്ടായി ററി. വി. ഫീലിപ്പോസ് കോറെപ്പിസ്ക്കോപ്പായെയും നിശ്ചയിച്ചു.

4. കാതോലിക്കേററ് പ്രസ്, മലങ്കരസഭമാസിക, എം. ഒ. സി. പബ്ളിക്കേഷൻസ് എന്നിവയുടെ പ്രവർത്തനങ്ങൾ പഠിച്ച് റിപ്പോർട്ട് ചെയ്യുന്നതിന് മാത്യൂസ് മാർ ബർന്നബാസ്, ഗീവർഗീസ് മാർ ഈവാനിയോസ്, മാത്യൂസ് മാർ സേവേറിയോസ് എന്നീ തിരുമേനിമാരെ ഒരു സബ് കമ്മററിയായി നിശ്ചയിച്ചു.

—o—

---

## 'ശ്രുതിക്കു' തറക്കല്ലിട്ടു

കോട്ടയം: വൈദികസെമിനാരിയുടെ ആഭിമുഖ്യത്തിലുള്ള 'സ്ക്കൂൾ ഓഫ് ലിററർജിക്കൽ മ്യൂസിക്കി'നുവേണ്ടി പഴയസെമിനാരി വളപ്പിൽ നിർമ്മിക്കുന്ന മന്ദിരമായ 'ശ്രുതി'യുടെ ശിലാസ്ഥാപനം പ. കാതോലിക്കാബാവാ നിർവഹിച്ചു. വൈദികസെമിനാരി പ്രിൻസിപ്പൽ ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസും പതിനൊന്നു തിരുമേനിമാരും ചടങ്ങിൽ പങ്കെടുത്തു. സ്കൂൾ ഡയറക്ടർ ഫാ. എം. പി. ജോർജ് നന്ദി പറഞ്ഞു.

## സ്വീകരണം

പ. കാതോലിക്കാബാവായ്ക്കും അഭിനവ തിരുമേനിമാർക്കും കോട്ടയം സെൻട്രൽ ഭദ്രാസനത്തിൻെറ ആഭിമുഖ്യത്തിൽ സ്വീകരണം നൽകി. ഒക്ടോബർ 30-ാംനു അഞ്ച് മണിക്ക് പുത്തനങ്ങാടി കുരിശുപള്ളിയിൽ എത്തിയ ബാവാ തിരുമേനിയെയും അഭിനവ തിരുമേനിമാരെയും കലക്ടർ സാജൻ പീററെയും പള്ളിമേടയിൽനിന്ന് പള്ളിയിലേയ്ക്കു വൈദികരും ജനങ്ങളും ചേർന്ന് സ്വീകരിച്ചാനയിച്ചു. തുടർന്നു ചേർന്ന സ്വീകരണസമ്മേളനത്തിൽ ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. കോട്ടയം ജില്ലാ കലക്ടർ സാജൻ പീററർ സമ്മേളനം ഉദ്ഘാടനം ചെയ്തു. കോട്ടയം മുനിസിപ്പൽ ചെയർമാൻ ശ്രീ. പി. സി. ചെറിയാൻ, ശ്രീ. തോമസ് രാജൻ, ശ്രീ. സി. യു. മാത്യു, ശ്രീ. പി. ററി. പൗലൂസ് എന്നിവർ ആശംസകൾനേർന്നു സംസാരിച്ചു. തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ, ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ എന്നിവരും സ്വീകരണ സമ്മേളനത്തിൽ സന്നിഹിതരായിരുന്നു. പ. കാതോലിക്കാബാവായിക്കും അഭിനവ തിരുമേനിമാർക്കും ഭദ്രാസനംവക സമ്മാനം ഭദ്രാസന സെക്രട്ടറി ഫാ. സി. ജെ, പുന്നൂസ് കാഴ്ചവച്ചു. പ. കാതോലിക്കാബാവായും, അഭിനവ തിരുമേനിമാർക്കുവേണ്ടി കുറിയാക്കോസ് മാർ ക്ളീമീസ് മെത്രാപ്പോലീത്തായും മറുപടി പ്രസംഗങ്ങൾ നട

ത്തി. കുറിയാക്കോസ് മാർ ക്ളീമീസ്, ഗീവർഗീസ് മാർ കൂറിലോസ്, മാത്യൂസ് മാർ സേവേറിയോസ്, സഖറിയാസ് മാർ അന്തോണിയോസ് എന്നീ അഭിനവ തിരുമേനിമാർ സ്വീകരണസമ്മേളത്തിൽ സന്നിഹിതരായിരുന്നു. ഈ. ജെ. തോമസ് കോറെപ്പിസ്കോപ്പാ സ്വാഗതവും, ഫാ. സി. ഒ. ജോർജ് നന്ദിയും പറഞ്ഞു. കുരിശുപള്ളി വകയായി സന്നിഹിതരായവർക്കെല്ലാം ലഘുഭക്ഷണവും പ്രശസ്താതിഥികൾക്ക് ഡിന്നറും നല്കി.

## ഏകദിനസമ്മേളനം

ബോംബെ ഭദ്രാസന മർത്തമറിയം സമാജത്തിന്റെ ഏകദിനസമ്മേളനം സെപ്റ്റം. 28–ന് ദാദർ സെ. മേരീസ് പള്ളിയിൽ നടന്നു. ഇടവക മെത്രാപ്പോലീത്താ ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് സമ്മേളനം ഉദ്ഘാടനംചെയ്തു. റോമൻ കത്തോലിക്കാ ബിഷപ്പ് Boso Penha, ഗീവർഗീസ് മാർ കൂറിലോസ് തിരുമേനി എന്നിവർ ക്ളാസുകൾക്ക് നേതൃത്വം നൽകി.

## റീജനൽ കോൺഫറൻസ്

വിദ്യാർത്ഥിപ്രസ്ഥാനം പത്തനംതിട്ട റീജനൽ കോൺഫറൻസ് ഡിസംബർ 1–ം തീയതി പത്തനാപുരം മൗണ്ട് താബോർ ട്രെയിനിംഗ് കോളജിൽ നടത്തുന്നു. അന്നേദിവസം തോമസ് മാർ തീമോത്തിയോസ് തിരുമേനി ആശ്രമചാപ്പലിൽ വി. കുർബാന അർപ്പിക്കും. തുടർന്ന് തിരുമനസിലെ അദ്ധ്യക്ഷതയിൽ നടക്കുന്ന പൊതുസമ്മേളനം സഖറിയാ മാർ ദീവന്നാസ്യോസ് തിരുമേനി ഉൽഘാടനം ചെയ്യും. ഇയ്യോബ് മാർ പീലക്സീനോസ്, ഫാ. കെ. എ. ഏബ്രഹാം, ഫാ. ഉമ്മൻ പി. ഏബ്രഹാം, ഡീക്കൻ വി. ഐ. ചാക്കോ എന്നിവർ പ്രസംഗിക്കും. ഡോ. ഫാ. ജേക്കബ് ചെറിയാൻ, പ്രൊ. ജേക്കബ് ജോൺ എന്നിവർ ക്ലാസുകൾക്ക് നേതൃത്വം നൽകും.

## പരുമല പെരുനാൾ സമാപിച്ചു

പരിശുദ്ധ പരുമല മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ 89–ാം ഓർമ്മപ്പെരുനാൾ പരിശുദ്ധ പിതാവ് അന്ത്യവിശ്രമം കൊള്ളുന്ന പരുമല സെമിനാരിയിൽ നവംബർ 1, 2 തീയതികളിൽ ആചരിച്ചു. പ. കാതോലിക്കാബാവായും സഭയിലെ മററു തിരുമേനിമാരും പെരുനാൾ ചടങ്ങുകൾക്ക് നേതൃത്വം നൽകി.

നവംബർ 1–ംതീയതി ഉച്ചകഴിഞ്ഞതോടെ പരുമലയിലേക്ക് തീർത്ഥാടക പ്രവാഹം ആരംഭിച്ചു. നാടിന്റെ നാനാഭാഗങ്ങളിൽനിന്നെത്തിയ ആയിരക്കണക്കിനു ഭക്തജനങ്ങളെക്കൊണ്ട് പരുമലയും പരിസരവും നിറഞ്ഞു. വൈകിട്ട് പ. കാതോലിക്കാബാവായുടെ പ്രധാന കാർമ്മികത്വത്തിൽ സന്ധ്യാനമസ്ക്കാരം നടത്തി. തുടർന്ന് സെമിനാരിമേടയിൽ തിരുമേനിമാരോടൊപ്പം എഴുന്നെള്ളിയ പ. ബാവാ ജനങ്ങൾക്ക് ശ്ലൈഹികവാഴ്വ് നൽകി.

# പ്രതികരണം......

ഒക്ടോബർ ലക്കം മാസികയിൽ ശ്രീ. ജോയ്സ് തോട്ടയ്ക്കാട് കടവിൽ പൗലൂസ് മാർ അത്താനാസ്യോസ് തിരുമേനിയെക്കുറിച്ച് എഴുതിയിരുന്ന ലേഖനം വായിച്ചു. വിസ്മൃതിയിലാണ്ടു കിടന്ന ഈ വന്ദ്യപിതാവിനെ ഇന്നത്തെ തലമുറയ്ക്ക് ഇത്ര സുന്ദരമായ ശൈലിയിൽ പരിചയപ്പെടുത്തിക്കൊടുത്ത ലേഖകൻ തീർച്ചയായും അഭിനന്ദനം അർഹിക്കുന്നു. ഇന്നത്തെ തലമുറയ്ക്ക് അജ്ഞാതമായിരിക്കുന്ന, കാലംചെയ്തുപോയ അഭിവന്ദ്യ പിതാക്കന്മാരുടെ ചരിത്രവും സന്ദേശങ്ങളും വെളിച്ചത്തു കൊണ്ടുവരുന്ന ഇതുപോലെയുള്ള ലേഖനങ്ങൾ ഇനിയും പ്രാധാന്യം നൽകി പ്രസിദ്ധീകരിക്കും എന്ന് പ്രതീക്ഷിക്കുന്നു.

ചാണ്ടപ്പിള്ള പി. സാം,
പ്ളാച്ചേരിൽ, തോട്ടപ്പുഴ.

---

തീർത്ഥാടകർ രാത്രി മുഴുവൻ കബറിങ്കൽ ഭക്തി ഗാനങ്ങൾ ആലപിച്ചു.

2–ംതീയതി പ. ബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബാന, കബറിങ്കൽ ധൂപപ്രാർത്ഥന എന്നിവ നടത്തി. തുടർന്നു നടന്ന യുവജന–വിദ്യാർത്ഥി സമ്മേളനത്തിൽ ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. പ. കാതോലിക്കാബാവാ സമ്മേളനം ഉൽഘാടനം ചെയ്തു. മാർ ഒസ്താത്തിയോസ്, മാർ ബർന്നബാസ്, മാർ തീമോത്തിയോസ് എന്നീ തിരുമേനിമാരും ധനകാര്യമന്ത്രിശ്രീ. ഉമ്മൻചാണ്ടിയും പ്രസംഗിച്ചു. ഡോ. സി. വി. ചെറിയാൻ സ്വാഗതവും ഫാ. കുര്യൻ ദാനിയേൽ കൃതജ്ഞതയും പറഞ്ഞു. M. O. C. പബ്ളിക്കേഷൻസിന്റെ 'മലങ്കര ഓർത്തഡോക്സ് സഭ ഒരു പഠനം' എന്ന പുസ്തകത്തിന്റെ പ്രകാശനം ബാവാതിരുമേനി നിർവ്വഹിച്ചു. ★

Licence No. 475. 11th APRIL 19 6. Registered No. KL KTM - 38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038

FOR FAVOURS RECEIVED



**NEBU CHERIAN & FAMILY**
**TEXAS**

Printed and published by Rev. Fr. T.G. Zacharia
For Orthodox Viswasa Paripalana Samathy, Kottayam
at the Catholicate Press, Kottayam - 38
... Dr. Jacob Kurian